# ഭാരതീയമഹാന്മാർ.

(രണ്ടാം. ഭാഗം)

Edited by

Thomas Paul B. A.

V. V. Publishing House,
Trivandrum.

1106

# വിഷയസൂചി.

# ഭാരതീയമഹാന്മാർ.

---

## ദാദാബായി നവറോജി.

---

പ്രശസ്തിയും പ്രാമാണ്യവും മഹത്വത്തിന്റെ ലക്ഷണമാണ്. ഖ്യാതിയുള്ളയാൾ മഹാൻതന്നെ. കീർത്തിയാണ മഹാന്മാരെ ചിരഞ്ജീവികളാക്കിത്തീർക്കുന്നതു്. അനശ്വരമായ സൽക്കീർത്തിക്കു തക്കതായ അടിസ്ഥാനം ഉണ്ടായിരിക്കും. നാനാമുഖങ്ങളായ ജീവിതചര്യകളിൽ ലോകർക്കു് ഉത്തമങ്ങളായ ആദർശങ്ങൾ നൽകുകയത്രെ, മഹാന്മാരുടെ ജീവിതകൃത്യം. ഇങ്ങനെയുള്ള അനവധി ആദർശങ്ങളാൽ സമ്പൂർണ്ണമാണ് മിസ്റ്റർ ദാദാബായി നവറോജിയുടെ ജീവചരിത്രം. ശ്ലാഘാർഹമായ വിദ്യാലയചര്യ, അനന്യസാധാരണമായ ബുദ്ധിസാമർത്ഥ്യം, നിസർഗ്ഗശോഭനമായ സ്വഭാവമാധുര്യം, അസ്വാർത്ഥപരമായ ജീവിതസമ്പ്രദായം, അതിതീവ്രവും സയുക്തികവുമായ സ്വദേശാഭിമാനം, പ്രതിബന്ധങ്ങളെ നിസ്സാരമായി ഗണിച്ചുള്ള അശ്രാന്തപരിശ്രമം, ആദിയായ മഹനീയഗുണങ്ങളുടെ പൌഷ്കല്യത്താലും, അത്യുഗ്രമായ സന്മാർഗ്ഗബോധത്തിന്റെയും ഈശ്വരാനുഗ്രഹത്തിന്റെയും ഫലമായി സിദ്ധിച്ച അരോഗസമന്വിതമായ ദീർഘായുസ്സിനാലും, ഭാരതഖണ്ഡത്തിലെ "വന്ദ്യവയോവൃദ്ധൻ"

എന്ന അഭിമാനകരമായ സംജ്ഞയ്ക്കു പാത്രീഭവിച്ച് ഇപ്പോഴും യശശ്ശരീരിയായി ജീവിക്കുന്ന ഒരു മഹാനാണു് നമ്മുടെ നായകൻ. ആകയാൽ അതിദീർഘമായ ലോകയാത്രയിൽ വിവിധോന്മുഖങ്ങളായ ജീവിതപഥങ്ങളിൽ പതിഞ്ഞു്, വ്യക്തീഭവിച്ചിരിക്കുന്ന അദ്ദേഹത്തിന്റെ കാലടികളെ അനുഗമിക്കുന്നതു്, ഭാരതീയയുവാക്കന്മാർക്കു ജീവിതയാത്രയിൽ ശ്രമഹരവും, ഉന്മേഷപ്രദവും ആയിരിക്കുമെന്നുള്ളതിനു സംശയമില്ല.

ബോംബെയിലുള്ള ഒരു മാന്യവൈദികകുടുംബത്തിലാണു നവറോജിയുടെ ജനനം. ൧൮൨൫-ാംവർഷം സെപ്ടംബർമാസം ൪-ാംനു- അദ്ദേഹം ഭൂജാതനായി. നായകന്റെ പിതാവു്, പുത്രനു ൪ വയസ്സു ചെന്നപ്പോൾ കാലഗതിയെ പ്രാപിച്ചു. തന്നിമിത്തം മാതൃസംരക്ഷണത്തിലാണു് ആ ബാലൻ വളന്നതു്.

"തൻകുലക്രമാഗത"മായ വൈദികവൃത്തി സ്വീകരിക്കാതെ ആ കുടുംബത്തിൽ ഇതരമാർഗ്ഗേണ ജീവിതചര്യ ആരംഭിച്ചതു്, ദാദാബായി നവറോജിയാണു്. മാമൂലനുസരിച്ചു പുത്രനെ വൈദികകർമ്മത്തിനു നിയോഗിക്കുന്നതിൽ, ഗുണവതിയായ മാതാവിനു വലുതായ വൈമനസ്യം ഉണ്ടായിരുന്നു. ബാലനു കാലോചിതമായ വിദ്യാഭ്യാസം നൽകണമെന്നുതന്നെ ആ മഹിളാമണി നിശ്ചയിച്ചു. വൈധവ്യദുഃഖത്തിന് അല്പമെങ്കിലും ഒരു ആശ്വാസം നൽകുന്നതിനു്, തന്റെ ജീവിതസാരസർവ്വസ്വമായ "ദാദ"യുടെ കോമളമുഖത്തിനേ ശേഷിയുണ്ടായിരുന്നുള്ളു. ഒരു സോദരന്റെ സഹായത്തെമാത്രം അ

വലംബിച്ചുകൊണ്ടു്, ആ മാതാവു തന്റെ സന്താനത്തിന്റെ ഭാവിശ്രേയസ്സിനായി പരിശ്രമം തുടങ്ങി. അക്ഷരാഭ്യാസം ശീലിച്ചിട്ടില്ലായിരുന്നുവെങ്കിലും നവറോജിയുടെ മാതാവു ബുദ്ധിമതിയായിരുന്നു. ഒരു ഉത്തമ മാതാവിനു് ഉണ്ടായിരിക്കേണ്ട സൎവ്വഗുണവും, അവരിൽ പൂൎണ്ണമായി പ്രകാശിച്ചു. സൎവ്വസൽഗുണസമ്പന്നയായ ആ സ്ത്രീരത്നത്തിന്റെ മേൽനോട്ടത്തിലും,ശാസനയിലും, വളരുകയാൽ മാതൃസ്വത്വമായ ഗുണപൌഷ്കല്യം "തിരിയിൽനിന്നും കൊളുത്തിയ പന്തംപോലെ" ശൈശവം മുതൽക്കുതന്നെ നായകനിൽ പ്രശോഭിച്ചുതുടങ്ങി. നവറോജിയുടെ മഹത്വത്തിന്റെ അടിസ്ഥാനം, ഏറിയ ക്രൂരം അദ്ദേഹത്തിന്റെ മാതാവുതന്നെ.

അക്കാലത്തു് ഇപ്പോഴത്തെപ്പോലെ വിദ്യാഭ്യാസം വ്യയസാദ്ധ്യമായിരുന്നില്ല. അതു നമ്മുടെ ബാലന്റെ ദരിദ്രയായ രക്ഷാകൎത്ത്രിക്കു വലിയ അനുഗ്രഹമായി. ഗൃഹത്തിനു സമീപത്തുള്ള സൎക്കാർ പള്ളിക്കൂടത്തിലാണു് നവറോജി ആദ്യമായി പഠിത്വം ആരംഭിച്ചതു്. അവിടത്തെ പഠനം പൂൎത്തിയായശേഷം നായകൻ, പ്രസിദ്ധപ്പെട്ട "എൽഫിൻസ്റ്റൺ" വിദ്യാലയത്തിൽ പ്രവേശിച്ചു.

പഠിത്വത്തിൽ ആ ബാലൻ അന്യാദൃശമായ ഉത്സാഹവും സാമൎത്ഥ്യവും പ്രദൎശിപ്പിച്ചുപോന്നു. പാഠശാലയിലെ വലിയ സമ്മാനങ്ങളും, വിദ്യാൎത്ഥിവേതനങ്ങളും ദാദാഭായ്ക്കല്ലാതെ മററാൎക്കുമല്ല ലഭിച്ചുപോന്നതു്. ക്ലാസ്സിലെ പ്രഥമസ്ഥാനം ആ ബാലവിദ്യാൎത്ഥിയുടെ മാ

രണ്ടാണമായിത്തീൎന്നു. നവറോജിയുടെ വിസ്മയജനകമായ ബുദ്ധിസാമൎത്ഥ്യവും നിരന്തരപരിശ്രമവും കണ്ടു് അദ്ധ്യാപകന്മാർ പലപ്പോഴും ആശ്ചൎയ്യപരതന്ത്രന്മാരായിത്തീൎന്നിട്ടുണ്ടു്. ഈ നിലയിൽ ദാദാബായി, അദ്ധ്യാപകന്മാരുടേയും സതീൎത്ഥ്യന്മാരുടേയും വാത്സല്യഭാജനമായിഭവിച്ചതിൽ എന്താണു് ആശ്ചൎയ്യം?

നമ്മുടെ ചരിത്രനായകൻ "എൽഫിൻസ്റ്റനിൽ" പഠിച്ചുകൊണ്ടിരുന്ന കാലത്തു്, മിസ്സസ്സ് പോസ്റ്റൺ എന്നൊരു മാന്യമഹിള ആ പാഠശാലയെ സന്ദൎശിക്കയുണ്ടായി. അപ്പോൾ നവറോജിയുടെ കുശാഗ്രബുദ്ധിയും സാമൎത്ഥ്യവും ആകൎഷകകോമളമായ ആകാരസൗഷ്ഠവവും, പാഠ്യവിഷയങ്ങളിൽ ആ ബാലനുണ്ടായിരുന്ന അനിതരസാധാരണമായ ഗ്രാഹ്യവും കണ്ടറിഞ്ഞു്, ആ യോഷാരത്നം നമ്മുടെ ബാലനെ ഏററവും അഭിനന്ദിക്കുകയും, പിൽക്കാലത്തു താൻ പ്രസിദ്ധംചെയ്ത "വെസ്റ്റേൺ ഇൻഡ്യ" എന്ന ഗ്രന്ഥത്തിൽ ദാദയെപ്പററി വളരെ പ്രശംസിച്ചു പ്രസ്താവിക്കുകയും ചെയ്തിട്ടുണ്ടു്.

ഇരുപത്തുവയസ്സു പ്രായമായപ്പോഴേക്കു ഒരു പണ്ഡിതൻെറ നില നവറോജിക്കു സിദ്ധിച്ചുകഴിഞ്ഞു. ബോംബെയിലെ പൗരപ്രമാണികളുടെ ഇടയിൽ അദ്ദേഹത്തെക്കുറിച്ചുള്ള മതിപ്പു് അനല്പമായിരുന്നു. അക്കാലംതൊട്ടുതന്നെ നായകൻെറ ഖ്യാതി ഭാരതഖണ്ഡത്തിൽ എങ്ങും പ്രചരിക്കുവാൻ ആരംഭിച്ചു. ഉത്സാഹിയായ ആ യുവാവു് നിയമവിദ്യാഭ്യാസം ചെയ്യണമെന്നും, അതിനുവേണ്ടി അചിരേണ ഇംഗ്ലണ്ടിലേക്കു പുറപ്പെടേണ്ട

താണെന്നും, അഭ്യുദയകാംക്ഷികളായ പലേ പൌരപ്രമാണികളും അഭിപ്രായപ്പെട്ടു. ആ വകയ്ക്കു വേണ്ടിവരുന്ന ചെലവിൽ പകുതി താൻ നടത്തിക്കൊള്ളാമെന്നു, ബോംബെയിലെ അന്നത്തെ ചീഫ്ജസ്റ്റീസ്സായ സർ എർസ്കൈൻപെറി സസന്തോഷം സമ്മതിച്ചു. എങ്കിലും നായകന്റെ സജാതീയന്മാരായ നാട്ടിൽ പ്രമാണികളിൽ ചിലക്ക്, വൈദികകുലത്തിൽ ജനിച്ച ആ യുവാവിനെ ശീമയ്ക്കു് അയക്കുന്നതിൽ തോന്നിയ വൈമനസ്യംനിമിത്തം ആ ഉദ്ദേശ്യം സാധിക്കാതെവന്നു. ഏതായാലും ആ പ്രതിബന്ധം അദ്ദേഹത്തിന്റെയും മാതൃഭൂമിയുടെയും ഭാഗധേയത്തിനുതന്നെയായിരുന്നു. ഒരു വക്കീലായിത്തീർന്നിരുന്നുവെങ്കിൽ നവറോജിയുടെ ജീവിതം, ഭാരതഖണ്ഡത്തിനു് ഇത്രത്തോളം ഉപയോഗപ്രദമായി ഭവിക്കയില്ലായിരുന്നുവെന്നുള്ളതു തീർച്ചതന്നെ.

ഉപരിപഠനത്തിനുണ്ടായ പ്രതിബന്ധംനിമിത്തം നവറോജി ഭഗ്നോത്സാഹനായില്ല. വിധിമതം മററുതരത്തിലായിരിക്കുമെന്നു് അദ്ദേഹം സമാധാനിച്ചു. കുടുംബത്തിന്റെ അനന്യശരണവും നിർദ്ധനവുമായ അവസ്ഥ, എന്തെങ്കിലും ഉപജീവനോപായം ആരായുവാൻ നമ്മുടെ യുവാവിനെ നിർബന്ധിച്ചു. അങ്ങിനെയിരിക്കെ, എൽഫിൻസ്റ്റൺ വിദ്യാലയത്തിൽ "ഹെഡ് അസിസ്റ്റൻറ് മാസ്റ്റർ" ഉദ്യോഗം ഒഴിവുവന്നു. ഉടൻതന്നെ ആരുടെയും ശുപാൎശ ഒന്നുംകൂടാതെ ആ ജോലിക്കു നമ്മുടെ നായകൻ നിയമിക്കപ്പെട്ടു. പ്രസ്തുത സംഭവം നടന്നു് അധികകാലം കഴിയുംമുൻപു്, ആ പാഠശാലയിലെ സമ്മാനദാനം നടന്നു. അവിടത്തെ പൂൎവ്വവിദ്യാൎത്ഥികളിൽ

അഗ്രഗണ്യനായ നമ്മുടെ അദ്ധ്യാപകനാണ്, കണക്കശാസ്ത്രപ്രവീണതക്കുള്ള സുവർണ്ണമുദ്ര ലഭിച്ചതെന്നു പ്രത്യേകം പ്രസ്താവിക്കേണ്ടിയിരിക്കുന്നു.

പാഠശാലയിൽ പ്രവേശിച്ച ദീർഘകാലം കഴിയുംമുമ്പുതന്നെ, "ഒരു സമർത്ഥനായ അദ്ധ്യാപകൻ" എന്ന ഖ്യാതി നവറോജിക്കു സിദ്ധിച്ചു. യൂറോപ്യന്മാരായ സഹായാദ്ധ്യാപകന്മാരുടേയും, അദ്ധ്യേതാക്കളുടേയും ഇടയിൽ അദ്ദേഹം സുസമ്മതനായിത്തീൎന്നു. കണക്കശാസ്ത്രബോധനത്തിൽ ആ യുവാവു വിസ്മയനീയമായ ചാതുൎയ്യം പ്രദർശിപ്പിച്ചുപോന്നു.

ദാദാബായിനവറോജി എതാദൃശമായ സാമർത്ഥ്യത്തോടും കൃത്യനിഷ്ഠയോടുംകൂടി ദിനകൃത്യങ്ങൾ നടത്തിക്കൊണ്ടുപോന്ന കാലത്തു്, ഈശ്വരനും അദ്ദേഹത്തിന്റെ ഉൽഗതിയെ അനുകൂലിച്ചുവെന്നു തോന്നിക്കുമാറു് ഒരു സംഭവം ഉണ്ടായി. അതു് ഫെബ്രവരി-ൽ ആയിരുന്നു. എൽഫിൻസ്റ്റൺകാളേജിൽ കണക്കും പ്രകൃതിശാസ്ത്രവും പഠിപ്പിച്ചുവന്ന യൂറോപ്യൻപ്രൊഫസ്സർ കാലഗതിയെ പ്രാപിച്ചു. അക്കാലത്തു പ്രൊഫസ്സർജോലി യൂറോപ്യന്മാൎക്കുമാത്രമേ നൽകപ്പെടാറുണ്ടായിരുന്നുള്ളു. തന്നിമിത്തം, ആ സ്ഥാനത്തിനു സർവ്വഥാ യോഗ്യനാണെങ്കിലും ആ ജോലി നമ്മുടെ നായകനു ലഭിക്കുമെന്നു് ആരും ഉദ്ദേശിച്ചിരുന്നില്ല. എന്നാൽ ഈശ്വരനിശ്ചയം ജനബോദ്ധ്യത്തിനു വിപരീതമായിരുന്നു. മിസ്റ്റർ നവറോജിക്കു് ആ ഉയൎന്ന ഉദ്യോഗം ലഭിച്ചു. അങ്ങനെ "ആദ്യത്തെ ഇൻഡ്യൻപ്രൊഫസ്സർ" എന്ന അഭിനന്ദനത്തിനും ശ്ലാഘയ്ക്കും, അദ്ദേഹം പാത്രീഭവിച്ചു.

പുതിയ ഉദ്യോഗത്തിലും ആ യുവാവു്, പൂർവ്വാധികം സമർത്ഥനാണെന്നു് അചിരേണ എല്ലാവർക്കും ബോദ്ധ്യമായി. വിദ്യാർത്ഥികൾക്കും മററു പ്രൊഫസ്സർമാർക്കും, ദാദാബായിപ്രൊഫസ്സരിൽ ഉണ്ടായിരുന്ന മതിപ്പു ശതഗുണീഭവിച്ചു. "ദാദാബായിപ്രൊഫസ്സർ" എന്ന സംജ്ഞ ക്രമേണ അദ്ദേഹത്തിൻെറ മാറാപ്പേരായിത്തീൎന്നു.

അക്കാലമെല്ലാം ബോധനവിഷയം മാത്രമല്ല, അദ്ദേഹത്തിൻെറ ശ്രദ്ധയ്ക്കു പാത്രീഭവിച്ചിരുന്നതു്. നാനാമുഖങ്ങളായ പൌരകാൎയ്യങ്ങളിലും, ഉത്സാഹിയായ ആ യുവാവു നിരങ്കുശമായി പ്രയത്നിച്ചുകൊണ്ടിരുന്നു. അദ്ദേഹത്തിൻെറ പ്രസ്തുത പരിശ്രമത്തിൻെറ ഉത്തമഫലങ്ങളിൽ ഒന്നാണു്, ബോംബെയിലെ ആദ്യബാലികാപാഠശാല. നവറോജിയുടെ കാലത്തിനു മുൻപു സ്ത്രീവിദ്യാഭ്യാസം തീരെ അഗണ്യമായിരുന്നുവെന്നു് ഇതിൽനിന്നും വ്യക്തമാകുന്നുണ്ടല്ലോ. കൂടാതെ സാമൂഹ്യവും, വിദ്യാഭ്യാസീയവുമായുള്ള മററു പലേ സ്ഥാപനങ്ങളും അദ്ദേഹത്തിൻെറ ആഭിമുഖ്യത്തിൽ അക്കാലത്തു് ഏൎപ്പെടുത്തപ്പെട്ടു. ഏൎപ്പെട്ട വിഷയങ്ങളിലെല്ലാം ആ മഹാൻ തൻെറ വിശാലമായ ആശയപുഷ്ടിയും, ബുദ്ധിഗാംഭീൎയ്യവും പ്രകാശിപ്പിച്ചിട്ടുണ്ടു്. സാമൂഹ്യപരിഷ്കരണത്തിൻെറ അടിസ്ഥാനം സ്ത്രീവിദ്യാഭ്യാസത്തിൻെറ പ്രചാരമാണെന്നുള്ള ഉൽകൃഷ്ടബോധത്തോടുകൂടി നമ്മുടെ മഹാൻ പലേപ്രകാരത്തിൽ ആ.പന്ഥാവിൽ ശ്രമങ്ങൾ നടത്തി. സാമൂഹ്യാവസ്ഥയിൽ സ്ത്രീകളുടെ നിലയെ ഉൽകൃഷ്ടതരമാക്കേണ്ടതു സമുദായാഭിവൃദ്ധിക്കു് അത്യാവ

ശ്യകമാണെന്നുള്ള അഭിപ്രായമാണു്, നവറോജിക്കുള്ളതു്. നാശഹേതുകമായ ശൈശവവിവാഹം നിറുത്തലാക്കുക എന്നതു് നടപ്പിൽ വരുത്തുവാനും നമ്മുടെ നായകൻ വേണ്ട ശ്രമങ്ങൾ ചെയ്തുകൊണ്ടുതന്നെയിരുന്നു. നാട്ടുഭാഷകളുടെ അഭ്യസനം കുറേക്കൂടി അഭിവൃദ്ധിപ്പെടുത്തി കാര്യക്ഷമമാക്കേണ്ടതു്, സമുദായാഭിവൃദ്ധിക്കു് ഒഴിച്ചുകൂടുവാൻ പാടില്ലാത്ത ഒരു ആവശ്യമാണെന്നു് അദ്ദേഹത്തിനു തോന്നുകയും, നാട്ടുഭാഷാബോധനസമ്പ്രദായത്തെ പരിഷ്കരിക്കുന്നതിനു് ആവശ്യകങ്ങളായ ശ്രമങ്ങൾ നടത്തുകയുംചെയ്തു. ഇങ്ങനെയുള്ള പൊതുകാര്യങ്ങളിൽ അദ്ദേഹം നിരന്തരമായി പരിശ്രമിച്ചുകൊണ്ടിരുന്നുവെന്നു മാത്രമല്ല, ഉൽകൃഷ്ടവിദ്യാഭ്യാസം സിദ്ധിച്ച യുവാക്കന്മാരെ, ആ വിഷയത്തിൽ പ്രയത്നിക്കുവാൻ ഉപദേശിക്കുകയും പ്രോത്സാഹിപ്പിക്കുകയും കൂടെ ചെയ്തുവന്നു. ഇങ്ങനെ പൌരന്മാരുടെ നേതൃസ്ഥാനം വളരെ ചെറുപ്പത്തിൽതന്നെ അദ്ദേഹത്തിൽ ആവേശിച്ചു. "എൽഫിൻസ്റ്റൺപ്രൊഫസ്സർ" നാനാപ്രകാരേണയും പ്രഖ്യാതവിഖ്യാതനായിത്തീർന്നുവെന്നു പറഞ്ഞാൽ മതിയല്ലൊ.

ഏവംവിധങ്ങളായ പരിശ്രമങ്ങൾ ഒന്നുംതന്നെ നവറോജിയുടെ അക്ഷീണബുദ്ധിക്കും ഉന്മേഷത്തിനും പ്രസരിപ്പിനും പ്രസക്തിക്കും, പോരാതെ പോന്നതുപോലെ, ആ മഹാൻ പത്രപ്രവർത്തനത്തിലേയ്ക്കും ശ്രദ്ധപതിച്ചു. ഗുജറാററി ഭാഷയിൽ "സത്യവാദി" എന്ന ഒരു പ്രതിവാരപ്പത്രമാണു്, അദ്ദേഹം നടത്തുവാൻ ആരംഭിച്ചതു്. രണ്ടുസംവത്സരത്തോളം എത്രയും ശ്ലാഘ്യരീ

തിയിൽ ആ മഹാൻ അതു പ്രസിദ്ധംചെയ്തുകൊണ്ടിരു ന്നു. തദനന്തരം, അദ്ദേഹം അതിന്റെ ആധിപത്യം ഒഴിഞ്ഞു.

വിദ്യാൎത്ഥിജീവിതം കഴിഞ്ഞശേഷം ഒരു പൌരന്റെ നിലയിൽ, ഏകദേശം ഒരു വ്യാഴവട്ടംകൊണ്ട്, നവറോജി സീമാതീതമായ സ്വാൎത്ഥപരിത്യാഗവും അശ്രാന്തപരിശ്രമവുംചെയ്ത്, ബോംബെപ്രസിഡൻസി ആകമാനം ഗുണപ്രദങ്ങളായ പലേ വലിയ കാൎയ്യങ്ങളും സാധിച്ചു. സാമൂഹ്യമായും, സ്ത്രീവിദ്യാഭ്യാസീയമായും, നാട്ടുഭാഷാസാഹിത്യകമായും മററും, അവിടെ ഉണ്ടായ ഉണൎച്ച അനല്പമായിരുന്നു. പ്രസ്തുതപന്ഥാക്കളിൽ, ആ ദേശത്തു്, അദ്യാപി കാണപ്പെടുന്ന അനന്യസാധാരണമായ ഉൽക്കൎഷത്തിന്റെ ഹേതു, ഏറിയക്രമം നമ്മുടെ നായകന്റെ യൌവനത്തിലെ അക്ഷീണപരിശ്രമമാണെന്നു് അഭിമാനിക്കുന്നതു്, അസ്ഥാനത്തിലായിരുന്നതല്ല.

സ്വദേശാഭിമാനത്താലും, അസ്വാൎത്ഥപരമായ ജനോപകാരതല്പരതയാലും, പ്രേരിതനായ ആ യുവാവു്, സ്വരാജ്യക്ഷേമത്തിനായി ഇപ്രകാരം പരിശ്രമിച്ചുകൊണ്ടിരുന്ന കാലത്തു് ഭാഗധേയം അദ്ദേഹത്തെ വിദേശവാസംചെയ്യാൻ നിയോഗിച്ചതായി കാണപ്പെട്ടു. ജ്ഞാതിജനങ്ങളുടെ വൈമുഖ്യംനിമിത്തം ഉപരിപഠനത്തിന്നു ശീമയിൽ പോകുവാൻ അദ്ദേഹത്തിന്നു തരമായില്ലെങ്കിലും, ഉദ്യോഗസംബന്ധമായി ഹൂണദേശത്തു സ്ഥിരവാസം ഉറപ്പിക്കുവാൻ, ആ മഹാനു് അചിരേണ സൌക

ൎയ്യംകൊടുത്ത വിധിമത്തം ആശ്ചൎയ്യകരമായിരിക്കുന്നു. ക്യാമാകമ്പനിയുടെ പ്രതിനിധിയായിട്ടാണു് നവറോജി നിയമിക്കപ്പെട്ടതു്. പ്രസ്തുത പണവ്യാപാരശാലയുടെ ഒരു ശാഖ ഇംഗ്ലണ്ടിൽ സ്ഥാപിക്കപ്പെടുകയും, അതേ സന്ദൎഭത്തിൽ നമ്മുടെ നായകൻ, അതിൻെറ ഭരണത്തിനായി നിയോഗിക്കപ്പെടുകയുമാണു ഉണ്ടായതു്. ആ സ്ഥാനം വഹിക്കുന്നതിനു നവറോജിയേക്കാൾ കൂടുതൽ യോഗ്യതയുള്ള മററാരും ക്യാമാകമ്പനിമേലദ്ധ്യക്ഷന്മാരുടെ ഗണനത്തിൽ പെട്ടില്ല. നമ്മുടെ നായകനു പണവ്യാപാരസംബന്ധിച്ചു് ഒരുവക പരിശീലനവും ഉണ്ടായിരുന്നില്ലെങ്കിലും, അദ്ദേഹത്തിൻെറ അന്യാദൃശമായ കാൎയ്യശേഷിയും, ബുദ്ധിസാമൎത്ഥ്യവും, കണ്ടും കേട്ടും പൂൎണ്ണബോദ്ധ്യം വന്നിട്ടുള്ളതുകൊണ്ടാണു്, അവർ അദ്ദേഹത്തെ കമ്പനിയുടെ ഒരു അംഗമായി സ്വീകരിക്കുകയും, പ്രതിനിധിയായി ഇംഗ്ലണ്ടിലേയ്ക്കു് അയയ്ക്കുകയും ചെയ്തതു്.

നവറോജി ഇംഗ്ലണ്ടിൽ കാൽ വച്ച നാൾതൊട്ടു്, ഭാരതീയരേയും ഭാരതഖണ്ഡത്തേയും സംബന്ധിച്ചുള്ള ശരിയായ ബോധം തദ്ദേശിയൎക്കു നൽകുന്നതിനായി ശ്രമിച്ചുതുടങ്ങി. ഏതാദൃശമായ പരിശ്രമം അൎദ്ധശതവൎഷത്തോളം നടന്നു. അക്കാലത്താണു ലണ്ടനിലെ "ഇൻഡ്യാസൊസൈററി" അദ്ദേഹം സ്ഥാപിച്ചതു്. ഇൻഡ്യാക്കാൎക്കു മാത്രമെ ആദ്യം പ്രസ്തുതസംഘത്തിൽ പ്രവേശനം അനുവദിക്കപ്പെട്ടിരുന്നുള്ളു. എന്നാൽ ആ സ്ഥാപനത്തിൻെറ ഉദ്ദേശത്തിനു് അനുരൂപമായ രീതിയിൽ അതിൻെറ നടപ്പിനെ അല്പംകൂടി കാൎയ്യക്ഷമമാ

ക്കുവാനായി, ആ മഹാൻ ആ സംഘത്തിൻെറ ഘടനയെ കുറേക്കൂടെ വിസ്തൃതമാക്കുകയും, നാമത്തെ 'ഇൻഡ്യാ അസോസിയേഷൻ' എന്നു ഭേദഗതിചെയ്കയും, ആംഗ്ലോ ഇൻഡ്യന്മാൎക്കും ഭാരതീയരുടെ അഭ്യുദയത്തിൽ പ്രസക്തരായ മററെല്ലാവൎക്കും അതിൽ പ്രവേശം അനുവദിക്കേണ്ടതാണെന്നു വ്യവസ്ഥചെയ്കയുംചെയ്തു. കൂടാതെ ആ സംഘത്തിൻെറ ആഭിമുഖ്യത്തിൽ, ഇൻഡ്യൻകാൎയ്യങ്ങളെ പ്രധാനമായി പ്രതിപാദിക്കുന്ന ഒരു പത്രഗ്രന്ഥം പ്രസിദ്ധംചെയ്വാനും ആരംഭിച്ചു. ഈ ഉദ്ദേശങ്ങളായ പരിശ്രമങ്ങൾനിമിത്തം ഇൻഡ്യയിലെ രാഷ്ട്രീയകാൎയ്യങ്ങളിൽ ഇംഗ്ലണ്ടിലെ പൌരന്മാൎക്കു കൂടുതൽ താല്പൎയ്യവും അനുകമ്പയും ഉദിക്കുവാൻ ഇടയായി.

അക്കാലത്തു് അദ്ദേഹത്തിനു ലണ്ടൻസൎവ്വകലാശാലാകാളേജിൽ ഗുജറാത്തിഭാഷാപ്രൊഫസ്സരുടെ സ്ഥാനം ലഭിച്ചു. കൂടാതെ, നമ്മുടെ ചരിത്രനായകൻ ആ സൎവ്വകലാലയംവക സെനററിലെ ഒരംഗമായും നിയമിക്കപ്പെട്ടു. നവറോജി 'ഫ്രീമേസൻസു്' സംഘത്തിലെ ഒരു സാമാജികനായിരുന്നു. മാൎക്വീസു് ഓഫ് ഡൽഹൗസിമന്ദിരം സ്ഥാപിച്ചതു് അദ്ദേഹത്തിൻെറ ആഭിമുഖ്യത്തിലാണെന്നുള്ള വസ്തുതയും, ഈ ഘട്ടത്തിൽ പ്രസ്താവയോഗ്യമാണു്.

ഇംഗ്ലണ്ടിൽ വാസം ആരംഭിച്ച കാലംമുതൽക്കു്, അദ്ദേഹത്തിനു ജോലിത്തിരക്കു വൎദ്ധിച്ചു. രാഷ്ട്രീയകാൎയ്യങ്ങൾ ഒരുഭാഗത്തു, വിദ്യാഭ്യാസകൃത്യങ്ങൾ മറെറാരിടത്തു്, വാണിജ്യവിഷയം വേറൊരുദിക്കിൽ, സാഹി

ത്യപരിശ്രമം അന്യത്ര; എന്തിനധികം വിസ്തരിക്കുന്നു? നവറോജിയുടെ ഓരോ നിമേഷവും ത്രുലോം വിലയേറിയതായിരുന്നു. ഭാരമേറിയ കൃത്യങ്ങൾക്കിടയിൽ നമ്മുടെ നായകൻ, ഒരു ഇൻഷുവറൻസുകമ്പനിയുടെ ഡയറക്റ്ററായും തിരഞ്ഞെടുക്കപ്പെട്ടു. ഈ വക ജോലികൾ ഒന്നുകൊണ്ടും അദ്ദേഹത്തിനു മുഷിച്ചിലോ ക്ഷീണമോ ഉണ്ടായിരുന്നില്ല.

ഇൻഡ്യാ രാജ്യകാര്യങ്ങൾ സംബന്ധിച്ച്, അപ്പൊഴപ്പോഴുള്ള സ്റ്റേറ്റു സെക്രട്ടറിമാരുമായി എഴുത്തുകുത്തുകൾ നടത്തിയും, വത്തമാനപ്പത്രങ്ങളിലേയ്ക്കു പ്രൌഢഗംഭീരങ്ങളായ ലേഖനങ്ങൾ എഴുതിയും, ഇംഗ്ലണ്ടിൽ നാനാപ്രദേശങ്ങളിലും സഞ്ചരിച്ച്, ഇൻഡ്യൻരാജ്യകാര്യങ്ങളെപ്പറ്റി പ്രസംഗങ്ങൾചെയ്തും അദ്ദേഹം കാലം കഴിച്ചുകൂട്ടി.

പതിനഞ്ചു സംവത്സരത്തോളം ഇങ്ങനെ കഴിഞ്ഞു. വിശ്വാസ്യതയും കണിശവുമുള്ള ഒരു ബാങ്കുകാരന്റെ നിലയിലും, ദാദാബായി നവറോജി ഇംഗ്ലണ്ടിൽ പ്രഖ്യാതനായിരുന്നു. അദ്ദേഹത്തെപ്പറ്റി ദുരഭിപ്രായമുള്ളവർ ആരുംതന്നെ ഉണ്ടായിരുന്നില്ല. എന്നാൽ നായകനു ചില ദൈവാനിഷ്ടങ്ങൾ സംഭവിച്ചു. അതു് അദ്ദേഹത്തിന്റെ വീഴ്ചനിമിത്തമാണെന്നു പറയുവാൻ പാടില്ല. സ്വാത്ഥം ത്യജിച്ചുള്ള ദീനാനുഭാവം നമ്മുടെ നായകന്റെ പ്രത്യേകഗുണങ്ങളിൽ ഒന്നാണു്. അപകടത്തിൽ്പെട്ട ഒരു സ്നേഹിതനെ രക്ഷിക്കുവാനുള്ള ശ്രമത്തിൽ, വളരെ പണം വ്യയംചെയ്യേണ്ടിവരുകയാൽ,

അദ്ദേഹത്തിൻെറ ബാങ്കുസംബന്ധിച്ച കൊടുക്കൽവാങ്ങൽ പെട്ടെന്നു നിലച്ചുപോയി. ഏകദേശം മൂന്നുലക്ഷത്തോളം രൂപ നഷ്ടപ്പെട്ടു. എങ്കിലും ചില ഉത്തമസുഹൃത്തുകളുടെ ദയാപൂർവകമായ ഒത്താശനിമിത്തം ആ തുക നികത്തി ശരിപ്പെടുത്തിയശേഷം മിസ്റ്റർ നവറോജി ബോംബെയിലേക്കു മടങ്ങി.

ഇൻഡ്യയുടെ അഭ്യുദയത്തിനായി ദീൎഘകാലം ഇംഗ്ലണ്ടിൽ നാനാപ്രകാരേണ പരിശ്രമിച്ചു ഫലപ്രാപ്തി വരുത്തിയ ആ മഹാനോടു ഭാരതീയൎക്കുള്ള നിസ്സീമമായ കൃതജ്ഞതയേയും ആദരത്തേയും പ്രകാശിപ്പിക്കുവാനായി ബോംബെയിലെ പൌരപ്രമാണികടെ ആഭിമുഖ്യത്തിൽ ആ നഗരത്തിൽ ഒരു മഹായോഗം കൂടി. ആ മഹാസദസ്സിൽവച്ചു നമ്മുടെ നായകനു് ഒരു മംഗളപത്രവും മുപ്പതിനായിരം രൂപയും സമൎപ്പിക്കപ്പെട്ടു. കൂടാതെ ആ സന്ദൎഭത്തിൽ നവറോജിയുടെ ഒരു ഛായാപടം അനാച്ഛാദനം ചെയ്യപ്പെടുകയും ഉണ്ടായി. ഇങ്ങനെ പൌരന്മാരിൽനിന്നും പാരിതോഷികമായി ലഭിച്ച പണത്തിൽ ഒരു കാശെങ്കിലും അദ്ദേഹം സ്വാൎത്ഥം പ്രമാണിച്ചു് വ്യയം ചെയ്കയുണ്ടായിട്ടില്ല. ആ തുക മുഴുവൻപൊതുക്കാൎയ്യങ്ങൾക്കായിത്തന്നെ ആ മഹാൻ വിനിയോഗിച്ചു.

ഏറെത്താമസിയാതെ അദ്ദേഹം വീണ്ടും ഇംഗ്ലണ്ടിലേക്കു പുറപ്പെട്ടു. ഇൻഡ്യയിലെ ധനസ്ഥിതിയെപ്പററി അന്വേഷിച്ചു റിപ്പോൎട്ടുചെയ്യാനായി ഏൎപ്പെടുത്തപ്പെട്ട, പാൎലമെൻ്റു സബ്ബ്കമ്മററി മുൻപാകെ അദ്ദേഹം

മൊഴികൊടുത്തു. നവറോജിയുടെ മൊഴി ഏററവും രസാവഹവും, കാൎയ്യസാരസംപൂൎണ്ണവും ആയിരുന്നു. ഇൻഡ്യയിലെ ദാരിദ്ര്യാവസ്ഥയെ അദ്ദേഹം എത്രയും വിശദമായി തെളിയിച്ചു. ബ്രിട്ടീഷ് ഇൻഡ്യയിൽ ആളൊന്നിന്നുള്ള ശരാശരി വരവു ൨൦ ഉറുപ്പികയും, അടയ്ക്കേണ്ട നികുതി ൩ ഉറുപ്പികയും ആണെന്നു് അദ്ദേഹം നിഷ്പ്രയാസം കാണിച്ചുകൊടുത്തു.

൧൮൭൪-ാമാണ്ടു ദാദാബായി നവറോജി ബറോഡയിലെ ദിവാൻജിയായി നിയമിക്കപ്പെട്ടു. അപ്പോഴത്തെ ഗയിക്കവാർ, മാറംഹർറാവു ആയിരുന്നു. ആ ഘട്ടത്തിൽ, ബറോഡയിലെ രാജ്യകാൎയ്യങ്ങളിൽ ഭീമമായ അനീതിയും വിപ്ലവവും വ്യാപിച്ചിരുന്നു. സൎവ്വപ്രകാരേണയും ദുൎഭരണത്തിന്റെ ദോഷംനിമിത്തം, രാജ്യശ്രീ ക്ഷയോന്മുഖയായിരുന്ന കാലത്താണു് ആ രാജ്യത്തെ മന്ത്രിപദം കൈയേൽക്കുവാനുള്ള ഉദ്യോഗം നമ്മുടെ നായകനുണ്ടായതു്. ചുററുപാടുകളുടെ അനഭിലഷണീയമായ അവസ്ഥാന്തരപ്രാപ്തിയാൽ ലേശവും അധൈൎയ്യം അവലംബിക്കാതെ, സ്വാതസ്സിദ്ധമായ ധൈൎയ്യവും സ്ഥൈൎയ്യവും കൈക്കൊണ്ടുതന്നെ അദ്ദേഹം ഉദ്യോഗത്തിൽ പ്രവേശിച്ചു. ബറോഡാരാജ്യം ഭരിച്ചു ചുരുങ്ങിയ കാലത്തിനിടയ്ക്കു് ആ മഹാൻ എല്ലാ ഡിപ്പാർട്ടുമെൻറുകളിലുംകാലോചിതമായ പരിഷ്കാരം നടപ്പിൽവരുത്തുകയും, നീതിപരിപാലനത്തിൽ ന്യായാധിപന്മാർ പ്രദൎശിപ്പിച്ചുപോന്ന ഗൎഹ്യമായ ദുൎന്നയം പാടേ വിപാടനം ചെയ്കയും ചെയ്തു. എന്നാൽ തന്റെ പരിഷ്കാരങ്ങളുടെ ഫലം കണ്ടറി

യുവാൻ കാത്തിരിക്കാതെ, അദ്ദേഹം ഉദ്യോഗം ഒഴിയുകയാണു് ഉണ്ടായതെന്നും പ്രസ്താവിക്കേണ്ടിയിരിക്കുന്നു. എന്തുകൊണ്ടെന്നാൽ രാഷ്ട്രീയാഭിപ്രായങ്ങളിൽ, നവറോജിക്കു വിരുദ്ധകക്ഷി ക്ഷണത്തിൽ ഉത്ഭവിച്ചു. എങ്കിലും നമ്മുടെ നായകന്റെനയങ്ങൾനിർദ്ദോഷങ്ങളായിരുന്നുവെന്നു്, ഇൻഡ്യാ ഗവൺമെന്റിനും ബ്രിട്ടീഷ് പാർലമെന്റിനും ബോദ്ധ്യമായി.

തദനന്തരം ബോംബെയിൽ താമസിച്ച കാലത്താണു് ഭാരതമഹാജനസഭ ആരംഭിച്ചതു്. ആ സഭയുടെ പ്രഥമസമ്മേളനത്തിൽ ഉണ്ടായ പ്രമേയങ്ങളിൽ ഗണ്യമായ ഭാഗം നമ്മുടെ നായകൻതന്നെ കൈയേല്ക്കുകയും, യോഗത്തിന്റെ ഫലപ്രദമായ നടത്തിപ്പിനു്, ആദ്ധ്യവസാനം വഹിക്കുകയും ചെയ്തു.

അങ്ങനെയിരിക്കെ ബ്രിട്ടീഷ് പാർലമെന്റിൽ പ്രവേശം ലഭിക്കുവാനുള്ള മാർഗ്ഗങ്ങൾ നവറോജിക്കു സ്വാധീനമായി. ഹാൽബോറൺ ഉൽപ്പതിഷ്ണു സംഘക്കാരായിരുന്നു, അദ്ദേഹത്തിന്റെ തിരഞ്ഞെടുപ്പിനുവേണ്ടി ശ്രമിച്ചുകൊണ്ടിരുന്നതു്. തത്സംബന്ധമായ ശ്രമത്തിനായി ഉടൻ ഇംഗ്ലണ്ടിലേക്കു പുറപ്പെടണമെന്നു കേബിൾ വന്നതനുസരിച്ചു്, ൧൮൮൬-ൽ അദ്ദേഹം കപ്പൽ കയറി. അവിടെ ചെന്നു ചേർന്നതിന്റെ പിറേറന്നാൾ സമ്മതിദാതാക്കളെ വിളിച്ചുകൂട്ടി, നവറോജി ഗംഭീരമായ ഒരു പ്രസംഗംനടത്തി. അദ്ദേഹത്തിനു ൧൯൫൦-ൽ പരം സമ്മതിദാനം ലഭിച്ചുവെങ്കിലും പ്രതിപക്ഷിക്കു കിട്ടിയതു കൂടുതലായിരുന്നതിനാൽ ഉദ്ദേശ്യം സാധിച്ചില്ല. എന്നി

ങ്ങനാലും ഒരു ഇൻഡ്യാക്കാരനു ബ്രിട്ടീഷു പാർലമെൻറിൽ ഇദംപ്രഥമമായി പ്രവേശം ലഭിക്കുന്നതിനു അനുകൂലാഭിപ്രായക്കാരായി ഇത്ര വളരെ സമ്മതിദാതാക്കൾ ഉണ്ടായിരുന്നുവെന്നുള്ളതു്, ഭാരതീയൎക്കു പൊതുവെ അഭിമാനകരംതന്നെ. യാഥാസ്ഥിതികനേതാവായ സാലിസ്ബറിപ്രഭു അഭ്രതപൂർവ്വകമായ പ്രസ്തുതസംഭവത്തെപ്പററിഏററവും അതൃപ്തിപ്പെടുകയും, അതിനെ ഒരു പ്രസംഗമദ്ധ്യേ വെളിവാക്കുകയും ചെയ്തു. ആ ഘട്ടത്തിൽ നമ്മുടെ നായകനെ "കറുത്തമനുഷ്യൻ" (എന്നു സാധാരണമായി യൂറോപ്യന്മാർ ഇൻഡ്യക്കാരെ നിർദ്ദേശിച്ചുവരാറുള്ളതുപോലെ) സംജ്ഞചെയ്തതിനെ സംബന്ധിച്ചു്, ഗ്രേറബ്രിട്ടനിൽ ഉള്ള പൌരസാമാന്യത്തിൻേറയും, രാഷ്ട്രീയനേതാക്കന്മാരുടേയും, ഇടയിൽ ബലവത്തായ ക്ഷോഭം അങ്കുരിച്ചു. ആംഗലവൎത്തമാനപ്പത്രങ്ങൾ പ്രഭുവിൻെറ അലക്ഷ്യഭാഷണത്തെപ്പററി കഠിനമായി ആക്ഷേപിക്കുകയുണ്ടായി. മിസ്റ്റർ ഗ്ലാഡ്സ്റ്റൺ തന്നെയും ഒരു പ്രസംഗമദ്ധ്യേ ഇതിനെപ്പററി സംസാരിച്ചക്കൂട്ടത്തിൽ, സാലിസ്ബറിപ്രഭുവിൻെറ വാക്കുകൾ ആലോചനാരഹിതവും അസംബന്ധവും ആയിപ്പോയെന്നും, യഥാൎത്ഥമായിട്ടു പറയുകയാണെങ്കിൽ, നവറോജി സാലിസ്ബറിയേക്കാൾ സുന്ദരനാണെന്നും, പ്രഭുവിൻെറ താദൃശമായ നയം ഗർഹ്യമായിരിക്കുന്നുവെന്നും പ്രസ്താവിക്കയുണ്ടായി. എന്തിനധികം പറയുന്നു, സാലിസ്ബറിപ്രഭുവിനു ബുദ്ധിമോശം പററിപ്പോയെന്നു ബോദ്ധ്യമായി. അദ്ദേഹം മിസ്റ്റർ നവറോജിയോടു ക്ഷമായാചനംചെയ്തു.

൧൮൯൩-ൽ ആയിരുന്ന ഭാരതമഹാജനസഭയുടെ ദ്വിതീയ സമ്മേളനം. ഇപ്രാവശ്യം നമ്മുടെ ചരിത്ര നായകൻ അദ്ധ്യക്ഷനായി തിരഞ്ഞെടുക്കപ്പെട്ടു. തന്നിമിത്തം ആദ്ധ്യക്ഷം വഹിക്കുവാനായി അദ്ദേഹം ഇൻഡ്യയിലേക്കു പോന്നു. കൽക്കത്തായിൽ ആയിരുന്നു യോഗം നടന്നത്. അക്കൊല്ലത്തെ സമ്മേളനം പൂർവ്വാധികം ഫലവത്തായെന്ന് എല്ലാവരും അഭിപ്രായപ്പെട്ടു. അദ്ധ്യക്ഷകൃത്യങ്ങൾ ഭംഗിയായി നിർവ്വഹിച്ചശേഷം നവ്റോജി ബോംബെയിൽ എത്തി, പബ്ലിക്ക് സർവീസുകമ്മിഷൻ മുമ്പാകെ മൊഴികൊടുത്തിട്ട്, വീണ്ടും ഇംഗ്ലണ്ടിലേക്കു പുറപ്പെട്ടു.

൧൮൯൨-ൽ നായകനു പാർലമെൻറു സാമാജികസ്ഥാനം ലഭിച്ചു. സെൻട്രൽ ഫിൻസ്ബറിയിലെ പ്രതിനിധിയായിട്ടാണ്, അദ്ദേഹം തിരഞ്ഞെടുക്കപ്പെട്ടത്. പ്രസ്തുതസംഭവം ഗ്രേറ്റബ്രിട്ടൻേറയും, ഇൻഡ്യയുടേയും ചരിത്രത്തിൽ അത്ഭുതപൂർവ്വമാണെന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലൊ.

ആ സന്ദർഭത്തിൽ ഇംഗ്ലണ്ടിലും ഇൻഡ്യയിലും, ജനതയ്ക്കുണ്ടായ ആഹ്ലാദം അനല്പമായിരുന്നു. നവ്റോജി പാർലമെൻറിൽ ചെയ്ത ആദ്യത്തെ പ്രസംഗം എത്രയും ഫലവത്തായി പരിണമിച്ചു. ഇൻഡ്യയുടെ നന്മയ്ക്കായി അന്നുമുതൽ പൂർവ്വാധികം തീക്ഷ്ണതയോടെ ആ മഹാൻ പ്രയത്നിച്ചുതുടങ്ങി. അദ്ദേഹത്തിൻെറ പാർലമെൻറിലെ ചര്യ എത്രയും മഹനീയമാണ്. ഇൻഡ്യൻ സിവിൽസർവീസുപരീക്ഷ സംബന്ധിച്ച്, നട

പ്പിൽ വരുത്തപ്പെട്ട ഗുണകരങ്ങളായ മാററങ്ങളും, ഇൻഡ്യൻ പാർലമെൻറ് കമ്മററിയുടെ ഘടനയും, ഇൻഡ്യയിലെ ധനവിനിമയത്തെപ്പററി അന്വേഷണം ചെയ്യാനായി ഏർപ്പെടുത്തപ്പെട്ട റോയൽ കമ്മിഷനും അദ്ദേഹത്തിൻെറ നിസ്തുലപരിശ്രമത്തിൻെറ ഉത്തമഫലങ്ങളത്രെ.

മൂന്നു സംവത്സരം കഴിഞ്ഞപ്പോൾ യാഥാസ്ഥിതികന്മാർക്കു ഭൂരിപക്ഷം ലഭിക്കുകയാൽ, നവറോജി സാമാജികസ്ഥാനത്തുനിന്നും ഒഴിയേണ്ടിവന്നു. എങ്കിലും തൻമൂലം അദ്ദേഹം നിരുത്സാഹനോ ഭഗ്നാശയനോ ആയിത്തീർന്നില്ല. ഇൻഡ്യൻ രാജ്യകാര്യങ്ങളെസ്സംബന്ധിച്ച്, ആ സ്വദേശാഭിമാനി പാർലമെൻറിൻേറയും, പൊതുജനങ്ങളുടേയും, അനുഭാവവും സഹകരണവും സമ്പാദിക്കുവാൻ അക്ഷീണപരിശ്രമം ചെയ്തുപോന്നു. നായകൻെറ ശ്രമം ഏറിയൊരംശവും സഫലീഭവിച്ചുവെന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലൊ. നവറോജിയുടെ അക്ഷീണപരിശ്രമത്തിൻെറ ഫലമായിട്ടാണ് ഇൻഡ്യയിലെ ധനസ്ഥിതിയെപ്പററി വിചാരണ നടത്തുവാൻ റോയൽകമ്മിഷൺ ഏർപ്പെടുത്തപ്പെട്ടതെന്നു മുൻപു പ്രസ്താവിച്ചിട്ടുണ്ട്. പ്രസ്തുത കമ്മററിയിൽ നമ്മുടെ മഹാനും ഒരംഗമായി നിയമിക്കപ്പെട്ടു. ഭാരതീയരിൽ ആർക്കുംതന്നെ മുൻപു ഒരിക്കലും ആ ബഹുമതി സിദ്ധിച്ചിട്ടില്ല. ഇൻഡ്യയുടെ ധനതത്വവും രാഷ്ട്രീയവും സംബന്ധിച്ച്, അദ്ദേഹത്തിനുള്ള അപാരമായ പാണ്ഡിത്യത്തിൻെറ പരിമിതി, കമ്മിഷൺ റിപ്പോർട്ടിൽനിന്നു ധാരാളം വ്യക്തമാകുന്നുണ്ട്.

ലാഹൂറിൽക്കൂടിയ നവമ ഭാരതമഹാജനസഭായോഗത്തിൻെറ ആദ്ധ്യക്ഷം വഹിക്കുവാൻ അദ്ദേഹം ഇൻഡ്യയിലേക്കുവന്നു. ആ സന്ദർഭത്തിൽ, ഇൻഡ്യയുടെ ഒന്നാമത്തെ പാർലമെൻററ സാമാജികനായ നമ്മുടെ മഹാനെൻറ സ്വീകരണം സംബന്ധിച്ച്, ഭാരതഖണ്ഡത്തിൽ ചെയ്യപ്പെട്ടിരുന്ന വ്യവസ്ഥകൾ അവർണ്ണനീയങ്ങളാണ്: ബോംബെ തുറമുഖത്ത്, ആ വന്ദ്യപുരുഷൻ വന്നിറങ്ങിയ അവസരംമുതൽ ആരംഭിച്ച ആഘോഷങ്ങൾ നിലച്ചത്; അദ്ദേഹം വീണ്ടും ശീമയ്ക്കു കപ്പൽ കയറിയതിൻെറ ശേഷം മാത്രമാണ്. ബോംബെയിൽനിന്നും ലാഹൂറിലേക്കുള്ള യാത്ര എത്രയും ആഡംബരസമന്വിതമായിരുന്നു. തീവണ്ടി അല്പമെങ്കിലും നിന്ന സ്റ്റേഷൻതോറും പൂജ്യനായ ആ സ്വദേശാഭിമാനിയ്ക്കു രാജോചിതമായ സ്വാഗതം ലഭിച്ചുപോന്നു. ലാഹൂറിൽ ചെന്നുചേന്നപ്പോഴത്തെ ആഘോഷങ്ങളെ വർണ്ണിക്കുവാൻ "ശേഷനും ശേഷിപോരാ" എന്നുവേണം പറയുവാൻ. ഊർജ്ജസ്വലന്മാരായ പഞ്ചാബുകാരുടെ തിക്കും തിരക്കും കാണേണ്ടതുതന്നെയായിരുന്നു. റെയിൽവെ സ്റ്റേഷനിൽനിന്നും അതിഥിമന്ദിരത്തിലേക്കു പുറപ്പെട്ട സമയത്തു നവറോജിയുടെ വണ്ടി, കുതിരകളെ അഴിച്ചുവിട്ടിട്ട്, അവർതന്നെ അഹമഹമികയോടും, പ്രോജ്വലമായ സ്വദേശാഭിമാനത്തോടുംകൂടി വലിച്ചുകൊണ്ടുപോയി. ആ വഷത്തിലെ കാൺഗ്രസ്സ്, ഏററവും ഫലപ്രദമായെന്നു പറയേണ്ടതില്ലല്ലൊ. യോഗം കഴിഞ്ഞു നമ്മുടെ മഹാൻ വീണ്ടും ഇംഗ്ലണ്ടിലേക്കു പുറപ്പെട്ടു. ൧൮൯൪-മുതൽ

അദ്ദേഹം, ഇൻഡ്യയിലെ രാഷ്ട്രവിഷയങ്ങൾ സംബന്ധിച്ചുള്ള സ്വാഭിപ്രായങ്ങൾ, അച്ചടിച്ച് പ്രസിദ്ധംചെയ്യാൻ ആരംഭിച്ചു. അവയിൽ ഏററവും പ്രധാനപ്പെട്ടത്, ഇൻഡ്യയിലെ ദാരിദ്ര്യത്തെപ്പററി കൂലംകഷമായി പ്രതിപാദിച്ചിട്ടുള്ളതും അരശ്ശതവർഷത്തെ ദീർഘാലോചനയുടെ ഫലവുമായ "ദാരിദ്ര്യവും ഭാരതഖണ്ഡത്തിലെ അബ്രിട്ടീഷുഭരണവും" എന്ന പ്രൌഢഗ്രന്ഥമാണ്.

വീണ്ടും പാർല്ലമെൻറിൽ പ്രവേശിക്കുവാൻ അദ്ദേഹത്തിനു ഔത്സുക്യം ഉണ്ടായി. നാത്തുല്യാംബേതിലെ ഉൽപ്പതിഷ്ണുക്കളും കൂലിവേലക്കാരുടെ സംഘവും നവറോജിക്കു സമ്മതിദാനം ചെയ്യാൻ ഒരുക്കമായിരുന്നു. എങ്കിലും, ഉൽപ്പതിഷ്ണുക്കളുടെ ഇടയിൽതന്നെ ഒരു സ്വരച്ചേർച്ചക്കുറവ് ഉത്ഭവിക്കുകനിമിത്തം ഉദ്ദേശ്യം സാധിക്കാതെവന്നു.

൧൯൦൬-ൽ കൽക്കട്ടയിൽവച്ചു നടത്തപ്പെട്ട കാൺഗ്രസ്സ് മഹായോഗത്തിൽ ആദ്ധ്യക്ഷം വഹിച്ചതും നവറോജിതന്നെ. വന്ദ്യവയോവൃദ്ധനായ അദ്ദേഹം ഇൻഡ്യയിലേക്കു പുറപ്പെടുംമുൻപ്, അദ്ദേഹത്തെ യാത്ര അയയ്ക്കുന്നതിനായി പാർലമെൻറു സാമാജികന്മാരും മററും ചേന്ന മഹായോഗങ്ങളും, വിരുന്നുസല്ക്കാരങ്ങളും, ഒട്ടധികം ഉണ്ടായിരുന്നു. ഇൻഡ്യയിൽ ആ മഹാനെ സ്വീകരിച്ചവിധമോ, വാചാമഗോചരമാണ്. വിരുന്നും മംഗളപത്രങ്ങളും, ഘോഷയാത്രയും വളരെ ഉണ്ടായി. ഡർബോണ്ഡമഹാരാജാവിൻെറ കൊട്ടാരമായിരുന്നു ഭാരതീയവന്ദ്യവയോവൃദ്ധൻെറ വസതി.

നവറോജിയുടെ അധ്യക്ഷപ്രസംഗം, ഇൻഡ്യയിലെ ജനങ്ങളും രാഷ്ട്രവുമായുള്ള അദ്ദേഹത്തിൻെറ ദീർഘകാലപരിചയത്തിൻെറയും പരിശ്രമത്തിൻെറയും ഫലമായി, അതിപ്രൌഢവും ഗംഭീരാശയസംപൂർണ്ണവും ആയിരുന്നു.

നായകൻ ഇംഗ്ലണ്ടിലേക്കു പുറപ്പെട്ടുംമുൻപ്, ബോംബെനഗരത്തിലെ പൌരന്മാർ ആ വന്ദ്യപുരുഷനോട് തങ്ങൾക്കുള്ള നിസ്സീമമായ ഭക്തിസ്നേഹബഹുമാനങ്ങളെ പ്രദർശിപ്പിക്കുവാനായി, അദ്ദേഹത്തിനു ഒരു വിരുന്നു നൽകുകയും ഒരു പൊതുയോഗം കൂട്ടുകയുംചെയ്തു. ൧൯൦൭ ഫെബ്രുവരിമാസത്തിൽ ആ മഹാൻ ലണ്ടനിൽ ചെന്നെത്തി. വൃദ്ധവയസ്സുപ്രായംചെന്ന ആ മഹാനു യാത്രക്ലേശവും, കാൺഗ്രസ്സ് സംബന്ധിച്ച ശ്രമവും നിമിത്തം ശരീരസുഖം തീരെ ഇല്ലാതായി. അദ്ദേഹത്തിൻെറ ദീനവർത്തമാനം ഇൻഡ്യയിൽ എത്തിയപ്പോൾ ജനതയ്ക്കുണ്ടായ കുണ്ഠിതം അനല്പമായിരുന്നു. ഏതായാലും ഡാക്ടറന്മാരുടെ ഉപദേശം അനുസരിച്ച് അദ്ദേഹം ഇൻഡ്യയിലേക്കുതന്നെ വാസംമാററി.

രാഷ്ട്രീയകാര്യങ്ങളിൽ പ്രവേശിച്ച്, തീഷ്ണതയോടെ പരിശ്രമങ്ങൾ നടത്തുവാൻ അദ്ദേഹത്തിനു മുൻപിലത്തേപ്പോലെ ശേഷിയില്ലാതായി. സ്വസ്ഥവും സമാധാനപരവുമായ ഒരു ജീവിതരീതി, ശേഷിച്ച ആയുഷ്കാലം മുഴുവൻ സ്വീകരിച്ചുകൊള്ളുവാനേ ക്ഷയോന്മുഖമായ ആരോഗ്യം ആ മഹാനെ അനുവദിച്ചുള്ളു. ജന്മദേശമായ വാർസ്സോവാഗ്രാമത്തിൽതന്നെ, ശേഷിച്ച

ആയുർഭാഗം മുഴുവനും, ആ പൂജ്യപാദർ കഴിച്ചുകൂട്ടി. സുപ്രസിദ്ധനും പരമസാത്വികനുമായ രാഷ്ട്രീയ യതി വര്യൻെറ സാന്നിദ്ധ്യത്താൽ ആ ഗ്രാമം എത്രയും പാവ നമായി ഭവിച്ചു. ഭാരതഭൂമിയുടെ അഭ്യുദയത്തിനുള്ള ഉ ഗ്രമായ പ്രതിപത്തി അക്കാലത്തും, നമ്മുടെ മഹാനിൽ അതിതീവ്രമായി ഉജ്ജ്വലിച്ചുകൊണ്ടുതന്നെയിരുന്നു. പ്രായാധിക്യവും ആരോഗ്യഹാനിയും നിമിത്തം, ഭാരതീ യകാര്യങ്ങളിൽ അദ്ദേഹത്തിനുള്ള പ്രസക്തി നഷ്ടപ്രായ മായി ഭവിച്ചില്ല. ക്ലിഷ്ടങ്ങളായ രാഷ്ട്രീയവിഷയങ്ങ ളിൽ, രാഷ്ട്രനേതാക്കന്മാൎക്ക് അവസരോചിതങ്ങളായ ഉപദേശങ്ങൾ നൽകുന്നതിൽ അദ്ദേഹം അന്ത്യഘട്ടംവ രെ ജാഗരൂകനായി കാണപ്പെട്ടു. ൧൯൧൫-ൽ ഭാരത മാതാവിന്ന് ആ ഉത്തമസന്താനം നഷ്ടമായതിനാലുള്ള വിലാപം പരിഷ്കൃതദേശങ്ങളിൽ എവിടെയും കേൾ ക്കമാറായി. എങ്കിലും ആ മഹാൻ പ്രശസ്തന്മാരായ ലോകമഹാപുരുഷന്മാരുടെ കൂട്ടത്തിൽ യശശ്ശരീരിയായി ജീവിക്കുന്നു.

---

## ൨. മഹാദേവഗോവിന്ദറാനെഡെ.

---

നിഷ്കളങ്കമായ സ്വഭാവവും, ലോകചൎയ്യയുംകൊ ണ്ടു പ്രസിദ്ധിസമ്പാദിച്ചവരായ ചുരുക്കംചില അഭിനവ

ഭാരതീയമഹാത്മാക്കളിൽ ഒരു ഉന്നതസ്ഥാനത്തിന് അർഹനാണ് ഈ പ്രസംഗത്തിന് വിഷയീഭവിച്ചിരിക്കുന്ന മഹാൻ. സമർത്ഥനായ ഒരു പണ്ഡിതന്റെയും ഒരു തത്വജ്ഞാനിയുടെയും ഉജ്ജ്വലനായ ഒരു സ്വദേശാഭിമാനിയുടെയും നിലയിൽ അദ്ദേഹം പ്രഖ്യാതനാണ്. ആ മഹാൻ ലോകരംഗത്തിൽനിന്നും അന്തർദ്ധാനം ചെയ്തിരിക്കുന്നുവെങ്കിലും അദ്ദേഹത്തിന്റെ യശസ്സ് അസ്തമിച്ചിട്ടില്ല. ഭാരതീയർ ഇന്നും അദ്ദേഹത്തെ ഭക്തിപുരസ്സരം സ്മരിക്കുന്നുണ്ട്. ആ പുരുഷകേസരിയുടെ യശോരാശിയിൽനിന്നും ഉൽഗമിക്കുന്ന പരിമളം പരിശുദ്ധയായ ഭാരതഭൂമിയുടെ അന്തരീക്ഷത്തിൽ എവിടെയും വ്യാപിച്ചിരിക്കുന്നു. ആ പുണ്യാത്മാവിന്റെ സ്മാരകമായി ഒരു സാങ്കേതികവിദ്യാലയത്തിന്റെ ഉൽഘാടനക്രിയ നടന്നിട്ടും, കാലം അധികം ആയിട്ടില്ല. നമ്മുടെ നായകന്റെ ജീവിതചര്യയുടെ മാഹാത്മ്യത്തിന് ഒരു ഉത്തമസാക്ഷ്യമായ, പ്രസ്തുത മംഗലകർമ്മം നടത്തിയത്, ബോംബേ ഗവണ്ണരാണെന്നുകൂടെ പ്രസ്താവിച്ചു കൊള്ളട്ടെ. പ്രാർത്ഥനാസമാജത്തിന്റെ നേതാക്കന്മാരിൽ പ്രഥമഗണനീയനായിരുന്നു, മിസ്റ്റർ റാനെഡെ.

൧൮൪൨ ജനുവരി ൧൮-ാനു- നമ്മുടെ മഹാൻ ഭൂജാതനായി. അദ്ദേഹത്തിന്റെ പൂർവികന്മാരെപ്പററി വിശ്വാസയോഗ്യങ്ങളായ അറിവുകൾ ഒന്നുംതന്നെ ഇല്ല. റാനെഡെയുടെ പ്രപിതാമഹൻ ഒരു വക്കീലായിരുന്നുവത്രേ. പിതാവു നാസിക്കു ഡിസ്ട്രിക്ററിൽ എവിടെയോ ഉള്ള ഒരു മാംലാത്തു ഗുമസ്താവായിരുന്നുവെന്നാണ് അറിയുന്നത്. സാമാന്യം കാലക്ഷേപത്തിന വകയുള്ള

ഒരു മാന്യ മഹാരാഷ്ട്രകുടുംബത്തിലാണ് നായകന്റെ ജനനം.

൧൫ വയസ്സുവരെ റാനെഡെ നാട്ടുഭാഷ അഭ്യസിച്ചു. അനന്തരം ഇംഗ്ലീഷു വിദ്യാഭ്യാസാൎത്ഥം ആ ബാലൻ കോലാപ്പൂർ ഹൈസ്ക്കൂളിൽ ചേൎന്നു. പിന്നീടു എൽഫിൻസ്റ്റൺ വിദ്യാലയത്തിലാണ് പ്രവേശിച്ചതു്. പ്രസിദ്ധ പണ്ഡിതനും, ഇൻഡ്യയിലെ വിദ്യാഭ്യാസകാരന്മാരിൽ ഗണ്യസ്ഥാനത്തിന് അൎഹനുമായ സർ അലക്സാണ്ഡർ ഗ്രാൻറ് ആയിരുന്നു, ആ സ്ഥാപനത്തിന്റെ അദ്ധ്യക്ഷൻ. പൂജ്യനായ ആ അദ്ധ്യാപകന്റെ സഹവാസം നമ്മുടെ നായകന്റെ അഭ്യുദയത്തിനു് അടിസ്ഥാനമായി ഭവിച്ചു.

റാനെഡെയുടെ സൎവ്വകലാശാലാചൎയ്യയിലെ ഒരു സംഭവം പ്രത്യേകം സ്മരണീയമാണ്. അക്കാലത്തെ മഹാരാഷ്ട്രരുടെ ഹൃത്തടങ്ങളിൽ, നഷ്ടമായിപ്പോയ മഹാരാഷ്ട്രസാമ്രാജ്യത്തിന്റെ ഓൎമ്മ പുനൎജ്ജീവിച്ചുകൊണ്ടിരുന്നു. സ്വദേശാഭിമാനിയായ നമ്മുടെ യുവാവു ബ്രിട്ടീഷുകാരുടേയും മഹാരാഷ്ട്രരുടേയും ഭരണനയത്തെ താരതമ്യപ്പെടുത്തി, വിമൎശനരൂപമായ ഒരു പ്രസംഗം രചിച്ചു. അപക്വമായ സമുദായാഭിമാനവും ബുദ്ധിശക്തിയും നിമിത്തം, പ്രസംഗത്തിലെ സ്ഥാപനം മണ്ഡനത്തിലധികം ഖണ്ഡനമായിപ്പോയി. സാഹിത്യം അസ്ഥാനത്തിലായാൽ പദങ്ങൾക്കു് അത്ര ശക്തിയും മൂൎച്ചയും കൂടിപ്പോകുമെന്നു് ആ യുവസാഹിത്യകാരനു അന്നു തോന്നിയിരുന്നില്ല. ശിഷ്യന്റെ പ്രമാദത്തെപ്പററി ഗുരു കഠിന

മായി ശാസിക്കുകയും, ആ യുവാവിനു നൽകപ്പെട്ടുവന്ന വിദ്യാൎത്ഥിവേതനം ആറുമാസത്തേക്കു നിൎത്തലാക്കുകയും ചെയ്തു. ഏതായാലും പ്രസ്തുത അനുഭവം റാനെഡെയു ടെ ജീവിതവിജയത്തിനുള്ള ഒരു അടിസ്ഥാനമായി പരി ണമിച്ചുവെന്നതു നിശ്ചയംതന്നെ.

൧൮൬൨-ൽ ആ യുവാവു് ബി. ഏ. പരീക്ഷയിൽ ജയിച്ചു. ഇംഗ്ലീഷു സാഹിത്യത്തിനു്, അദ്ദേഹം ഒന്നാം ക്ലാസ്സിലാണു വിജയം സമ്പാദിച്ചതു്. മൂന്നു സംവത്സരം കഴിഞ്ഞു്, അദ്ദേഹം ചരിത്രവിഷയത്തിൽ എം. ഏ. പരീക്ഷയ്ക്കു ചേരുകയും പ്രശസ്തമായ വിജയം സമ്പാദി ക്കുകയും ചെയ്തു. ആ ഉൽകൃഷ്ടപരീക്ഷയിൽ ഉണ്ടായ ഉന്നതവിജയത്തിന്റെ ബഹുമാനസൂചകമായ സുവൎണ്ണമു ദ്ര, അദ്ദേഹത്തിനു ലഭിച്ചു. ഏറെ താമസിയാതെ മി സ്റ്റർ റാനെഡെ ബോംബെ സൎവകലാശാലയിലെ ഒരു ഫെല്ലൊ ആയി നിയമിക്കപ്പെട്ടു. ൧൮൬൬-ാമാണ്ടു്, ആ യുവാവു് എൽ. എൽ. ബി. പരീക്ഷയിൽ പ്രശംസ നീയമായ രീതിയിൽ വിജയം സമ്പാദിച്ചു.

ആദ്യമായി അദ്ദേഹം വിദ്യാഭ്യാസവകുപ്പിലാണു് പ്രവേശിച്ചതു്. മറാട്ടിദ്വിഭാഷിയായിട്ടാണു് നിയമി ക്കപ്പെട്ടതു്. അല്പകാലാനന്തരം റാനെഡെ ജുഡീഷ്യൽ വകുപ്പിൽ ഖാർബാറി ഉദ്യോഗം കയ്യേറ്റു. അവിടെ യും നമ്മുടെ യുവാവു സ്ഥിരമായി ദീൎഘകാലം നയി ച്ചില്ല. എന്തുകൊണ്ടെന്നാൽ അദ്ദേഹത്തിനു എൽ ഫിൻസ്റ്റൺകാളേജിലെ ഇംഗ്ലീഷുപ്രൊഫസർ ഉദ്യോഗം ലഭിച്ചു. "വൈദ്യൻ വിധിച്ചതും രോഗി കൊതിച്ചു

ത്തും പാൽ" എന്ന മട്ടായത്തു് അപ്പോൾ മാത്രമാണു്. ഒരു അദ്ധ്യാപകന്റെ നിലയിൽ നായകൻ ഏററവും ശോഭിച്ചു. എങ്കിലും പ്രൊഫസ്സർ ഉദ്യോഗത്തിലും അദ്ദേഹം സ്ഥിരമായി ഇരുന്നില്ല. നിയമപരിശീലനത്തിൽ ആ യുവാവിനു് ആകാംക്ഷ ഉദിച്ചു. അങ്ങനെയിരിക്കെ ബോംബെ ഹൈക്കോടതിയിൽ ഒരു ലാറിപ്പോർട്ടർ ഉദ്യോഗത്തിനു് ഒഴിവുവന്നു. റാനെഡെ ആ ജോലിക്കു് അപേക്ഷിക്കുകയും അതിന്റെ ഫലമായി ആ ഉദ്യോഗത്തിൽ നിയമിക്കപ്പെടുകയുംചെയ്തു.

ഏറെ താമസിയാതെ അദ്ദേഹത്തിനു് ഒരു സബോർഡിനേററു ജഡ്ജിയായി കയററം ലഭിച്ചു. അനന്തരം കാലക്രമത്തിൽ പ്രസിഡൻസിമജിസ്ട്രേട്ടായും സ്മാൾക്കാസുകോട്ടു് ജഡ്ജിയായും മററും ഉദ്യോഗക്കയററങ്ങൾ ഉണ്ടായിക്കൊണ്ടിരുന്നു. അങ്ങനെയിരിക്കെ അദ്ദേഹത്തിന്റെ ജീവിതചര്യയിൽ എത്രയും പ്രസ്താവയോഗ്യമായ ഒരു സംഭവമുണ്ടായി. രാജ്യദ്രോഹകരങ്ങളായ എഴുത്തുകുത്തുകളിൽ അദ്ദേഹം ഭാഗഭാക്കാണെന്നു് ഗവൺമേൻറിനു് എങ്ങനെയോ ഒരു ശങ്ക ജനിച്ചു. ഗവൺമേൻറിന്റെ നയത്തിനു വിപരീതങ്ങളായ പ്രസ്താവനകൾ അടങ്ങിയ ചില കത്തുകൾ അദ്ദേഹത്തിനു കിട്ടിക്കൊണ്ടിരുന്നുവെന്നുള്ളതു വാസ്തവംതന്നെ. എന്നാൽ മിസ്റ്റർ റാനെഡെ, തനിക്കു ലഭിച്ച ലേഖനങ്ങൾ അപ്പൊഴപ്പോൾതന്നെ ഗവൺമെൻറിൽ സമപ്പിക്കുകയും, തന്നെ ദ്രോഹിക്കണമെന്നുള്ള ദുഷ്ടവിചാരത്തോടുകൂടി ശത്രുക്കൾ ആരോ പ്രയോഗിക്കുന്ന ദുന്നയത്തിന്റെ ഫല

മാണ്, പ്രസ്തുത ലേഖനപരമ്പരയെന്നു ബോധിപ്പിക്കുകയുംചെയ്തു. നമ്മുടെ നായകൻ നിർദ്ദോഷിയാണെന്നു ഗവൺമെൻറിന്നു ബോദ്ധ്യമായി.

അടുത്ത ഉദ്യോഗക്കയററം ഹൈക്കോട്ട്ജഡ്ജിയായിട്ടായിരുന്നു. റാനെഡെ അത്യുത്തമനായ ഒരു ന്യായാധിപനാണെന്നുള്ള വസ്തുത പ്രസിദ്ധമാണ്. അദ്ദേഹത്തിൻെറ ജഡ്ജ്മെൻറുകളിൽ വിശാലമായ ബുദ്ധിശക്തിയുടേയും, നിയമപാണ്ഡിത്യത്തിൻേറയും ലക്ഷണങ്ങൾ പ്രകാശിച്ചിരുന്നു. നിസ്സീമമായ ക്ഷമയോടെയാണ്, അദ്ദേഹം വാദങ്ങൾ കേട്ടുപോന്നതു്.

ഒരു ന്യായാധിപൻെറ നിലയിൽ മാത്രമല്ല ലോകം അദ്ദേഹത്തെ അറിയുന്നതു്. നാനാമുഖങ്ങളായ പൌരകാര്യങ്ങളിലും ആ മഹാൻെറ ശ്രദ്ധ വ്യാപിച്ചിരുന്നു. അതാണ് അദ്ദേഹത്തിൻെറ അനശ്വരമായ പ്രശസ്തിക്കു ഹേതു.

നമ്മുടെ നായകൻ ഒരു നല്ല പണ്ഡിതനായിരുന്നു. മറാട്ടി, സംസ്കൃതം, ഇംഗ്ലീഷ് എന്നീ ഭാഷാസാഹിത്യങ്ങളിലുള്ള പ്രൌഢഗ്രന്ഥങ്ങളെ അദ്ദേഹം സദാ പാരായണം ചെയ്തുപോന്നു. മാതൃഭാഷയായ മറാട്ടിയിൽ ആ മഹാൻ അദ്വിതീയനായിരുന്നുവെന്നുവേണം പറയുവാൻ. അദ്ദേഹം മഹാരാഷ്ട്രത്തിൻെറ ഒരു ചരിത്രം നിർമ്മിച്ചിട്ടുണ്ടു്. വിദേശീയരായ ചരിത്രകാരന്മാരുടെ ഗർഹ്യങ്ങളായ അപവാദങ്ങളിൽനിന്നും, മഹാരാഷ്ട്രനേതാവായ ശിവാജിയെ മോചിപ്പിച്ചു്, ആ വീരപുരുഷൻെറ ഗുണപൌരുഷ്കല്യത്തെ ഈദൃശം പ്രകാശിപ്പിച്ചതിന്നു

ഭാരതീയർ ആചന്ദ്രതാരം നമ്മുടെ നായകനെ കടപ്പെട്ടിരിക്കുന്നു. എന്നാൽ റാനെഡെയുടെ മഹാരാഷ്ട്രചരിത്രം അപൂർണ്ണാവസ്ഥയിൽ ഇരിക്കുന്നതേയുള്ളു. എന്തുകൊണ്ടെന്നാൽ ആ കൃതി പൂർത്തിയാകുന്നതുവരെ അദ്ദേഹം ജീവിച്ചിരിക്കുവാനുള്ള ഭാഗ്യം ഭാരതഭൂമിക്ക് ഉണ്ടായില്ല.

ചരിത്രവും ധനതത്വശാസ്ത്രവുമായിരുന്നു അദ്ദേഹത്തിന് ഏററവും പ്രിയമുള്ള വിഷയങ്ങൾ. ഭാരതീയധനശാസ്ത്രം സംബന്ധിച്ച് അദ്ദേഹം എഴുതിയിട്ടുള്ള ഉപന്യാസങ്ങൾ വളരെ പ്രധാനമാണ്. ഈ രാജ്യത്ത് പാരമ്പര്യമായി നടത്തപ്പെട്ടുപോരുന്ന തൊഴിലുകളുടെ ശോച്യാവസ്ഥയും, അസംസ്കൃതസാധനങ്ങളുടെ ഉല്പാദനത്തിൽ ബദ്ധശ്രദ്ധരായിരിക്കുന്ന ഭാരതീയർക്ക്, വ്യവസായവിഷയത്തിൽ ഉള്ള ഗർഹ്യമായ അനാസ്ഥയും, ഇന്ത്യയിലെ ദാരിദ്ര്യത്തിന്റെ മുഖ്യഹേതുക്കളാണെന്ന് ആ ധനശാസ്ത്രജ്ഞൻ അഭിപ്രായപ്പെട്ടിരിക്കുന്നു. പരിഷ്കൃതദേശങ്ങളിൽ നടപ്പുള്ളതുപോലെ ശരിയായ മൂലധനം, പരസ്പരസഹായം, നിയന്ത്രണം എന്നിവയോടുകൂടി കൃഷിവ്യവസായങ്ങൾ നടത്തപ്പെടുന്നപക്ഷം, സമ്പൽസമൃദ്ധിയും ഐശ്വര്യവും അനുഭവിക്കുവാൻ ഇൻഡ്യയ്ക്കും കഴിവുള്ളതാണെന്നുകൂടെ അദ്ദേഹം പ്രസ്താവിച്ചിട്ടുണ്ട്.

ഇൻഡ്യയുടെ ഭാവിയായ വ്യവസായോൽക്കർഷത്തെ അദ്ദേഹം ദിവ്യശക്തിയാൽ കണ്ടറിഞ്ഞിരുന്നുവെന്നും ഊഹിക്കേണ്ടിയിരിക്കുന്നു. ആ മഹാന്റെ കൃതികൾ,

ധനതത്വശാസ്ത്രവിദ്യാൎത്ഥികൾക്കു് ഗാഢാലോചനയ്ക്കു വകയുണ്ടാക്കിക്കൊടുക്കുന്ന പലേ നൂതനതത്വങ്ങൾക്കും നിദാനമാണു്.

നമ്മുടെ നായകൻെറ പ്രോജ്വലമായ ചൎയ്യയിൽ ഏറിയഭാഗവും, ബോംബെ സൎവ്വകലാശാലയിലെ സെനേററിലായിരുന്നു. വളരെ ചെറുപ്പത്തിൽതന്നെ റാനെഡെ പ്രസ്തുത കലാലയത്തിലെ ഒരു "ഫെല്ലോ" ആയിത്തീൎന്നു. ആയുഷ്കാലം മുഴുവനും, വിദ്യാഭ്യാസപരിഷ്കാരങ്ങൾ നടപ്പിൽ വരുത്തുന്നതിൽ അദ്ദേഹം ജാഗരൂകനായിരുന്നു. സർ പി. എം. മേധയുമൊരുമിച്ചു് ആ മഹാൻ തത്സംബന്ധമായ അനേക പരിശ്രമങ്ങൾ നടത്തി. അനന്യസാധാരണമായ ബുദ്ധിസാമൎത്ഥ്യവും പരിപക്വമായ ആലോചനാശീലവും നിമിത്തം, അദ്ദേഹം താൻ കയ്യേററ കാൎയ്യങ്ങളിൽനിന്നെല്ലാം വിജയത്തോടുകൂടി മാത്രമേ പിൻവാങ്ങിയിട്ടുള്ളു.

അക്കാലസ്ഥിതിക്കു് ഒരു ഭാരതീയന്നു പ്രാപിക്കുവാൻ കഴിവുള്ള ഏററവും ഉയൎന്ന ഉദ്യോഗമാണു് നമ്മുടെ നായകൻ വഹിച്ചുപോന്നതു്. സാധാരണമായി സൎക്കാരുദ്യോഗസ്ഥന്മാർ രാഷ്ട്രീയവിഷയങ്ങളിൽ പ്രത്യേകം പ്രസക്തി പ്രദൎശിപ്പിക്കുവാൻ സ്വാതന്ത്ര്യമുള്ളവരല്ല. പലേ ഹൈക്കോടതികളിലേയും ബാറിനെ അലങ്കരിച്ചുപോന്നിട്ടുള്ളവരും രാഷ്ട്രവാദപ്രസക്തന്മാരും ആയ വക്കീലന്മാർ, ജഡ്ജിയുദ്യോഗം കിട്ടിയ നിമിഷത്തിൽതന്നെ നൂതനസൃഷ്ടികളായൊയെന്നു പ്രേക്ഷകന്മാരിൽ ശങ്ക ജനിപ്പിക്കുമാറു്, പൂൎവ്വസുഹൃത്തുക്കളുമായി

സൌഹാർദ്ദമോ സംസർഗ്ഗമോ കൂടാതേയും, രാഷ്ട്രകാര്യങ്ങളിൽ ബലവത്തായ മൌനമുദ്രയോടുകൂടിയും, കാലയാപനം ചെയ്തുവരുന്നതായിക്കാണാം. എന്നാൽ മിസ്റ്റർ റാനെഡെ, ആ കൂട്ടത്തിൽ ഗണിക്കപ്പെടാവുന്ന ഒരു ദേഹമല്ല. ഭാരതമഹാജനസഭ സംബന്ധിച്ച ഒരു പ്രധാനഭാരം അദ്ദേഹം വഹിച്ചുപോന്നു. ആ സംഘത്തിന്റെ മിക്ക സമ്മേളനങ്ങളിലും അദ്ദേഹം സംബന്ധിക്കാറ് ഉണ്ടായിരുന്നു. ആണ്ടുതോറും നക്കൽനിശ്ചയങ്ങൾ, നായകന്റെ പരിശോധനയ്ക്കു വിഷയമാകാതെയിരുന്നിട്ടില്ല. അദ്ദേഹത്തിന്റെ അഭിപ്രായമായിരുന്നു അക്കാലത്തെ കാൺഗ്രസ്സിന്റെ അഭിപ്രായം.

സാമൂഹ്യപരിഷ്കരണം സംബന്ധിച്ച് അദ്ദേഹം ചെയ്തിട്ടുള്ള നിസ്തുലപരിശ്രമങ്ങളെക്കുറിക്കു ചിന്തിക്കുന്നതായാൽ, ആ പുണ്യപുരുഷനോടു ഭാരതീയർ എത്രമാത്രം കൃതജ്ഞരായിരിക്കണമെന്നു പറഞ്ഞറിയിക്കുക പ്രയാസംതന്നെ. റാനെഡെതന്നെയായിരുന്നു സാമൂഹ്യപരിഷ്കരണോദ്യമത്തിന്റെ ഉല്പാദകനും, ഉത്സാഹിയും, ആലോചനക്കാരനും. പ്രസ്തുതമായ ഉദ്യമത്തിന്റെ കേന്ദ്രം അദ്ദേഹമല്ലാതെ മററാരുമല്ല. ഇതിനുംപുറമേ, ആ മഹാൻ ഇൻഡ്യൻ സോഷിയൽ കാൺഫറൻസിന്റെ കാര്യദർശികൂടെയായിരുന്നു. സ്വദേശീയരുടെ സ്ഥിതിയെ ഉൽക്കർഷപ്പെടുത്തുവാനായി സാമൂഹ്യവിഷയങ്ങൾ അനവരതം പാഠമാക്കി, ആ വന്ദ്യപുരുഷൻ പ്രതിവർഷം പ്രസംഗങ്ങൾ നടത്തിവന്നു. സാമൂഹ്യദോഷങ്ങൾ ഇൻഡ്യയിൽ കടന്നുകൂടിയിട്ട് അധികകാലം ആയിട്ടില്ലെന്നും

പ്രാചീനഭാരതഖണ്ഡത്തിൽ ഈ വക ന്യൂനതകളെപ്പററി കേട്ടുകേൾവിപോലും ഇല്ലായിരുന്നുവെന്നും, നടപ്പിൽ വരുത്തുവാൻ ഉദ്ദേശിക്കപ്പെട്ടിരിക്കുന്ന പരിഷ്കാരങ്ങൾ ശാസ്ത്രോക്തങ്ങളാണെന്നും, സാമുഹ്യജീവിതത്തിൻെറ ക്ഷേമത്തേയും പാവനതയേയും പുരസ്കരിച്ചുള്ള ഒരു മഹോദ്യമത്തിൻെറ ഏററവും ചെറിയ ഒരംശം മാത്രമേ, പ്രസ്തുത പരിഷ്കാരം ആകുന്നുള്ളുവെന്നും, മററും ആണു് അദ്ദേഹത്തിൻെറ അഭിപ്രായം.

റാനെഡെയുടെ ജീവിതരീതി എത്രയും പരിശുദ്ധവും ആഡംബരവർജ്ജിതവുമായിരുന്നു. ആപ്തസുഹൃത്തുക്കൾ ആ പൂജ്യപുരുഷനെ "ഋഷി" എന്നാണു വിളിച്ചുപോന്നതു്. ൧൯൦൧ ജനുവരി ൧൬-ാംനു- ആ മഹാൻ നിര്യാണം പ്രാപിച്ചു. മരണത്തിനു് ഒരു സംവത്സരം മുൻപു ലക്നൌവിൽ കൂടിയ ഇൻഡ്യൻസോഷ്യൽ കാൺഫറൻസിൽ "ആയിരം സംവത്സരം മുമ്പുള്ള ഭാരതഖണ്ഡം" എന്ന വിഷയത്തെ സംബന്ധിച്ചു് അദ്ദേഹം ചെയ്ത പ്രസംഗം എത്ര മഹനീയങ്ങളായ ആശയങ്ങൾ അന്തർഭവിച്ചിട്ടുള്ള ഒരു പ്രഭാഷണമാണു്! മഹാദേവഗോവിന്ദറാനെഡെയുടെ അകാലനിര്യാണം ഇൻഡ്യയ്ക്കു് അനിവാര്യമായ ഒരു നഷ്ടമാണെന്നുള്ളതിനു തർക്കമില്ല.

---

## ൩. അനന്തമോഹനബോസ്.

---

ബങ്കാളം പല മഹാന്മാരുടേയും ജന്മഭൂമിയാണു്. അനിതരസാധാരണമായ ബുദ്ധിശക്തിയും സാമർത്ഥ്യവും

ഉള്ള മഹാന്മാരുടെ ജന്മഭൂമിയായ ബങ്കാളം സർവ്വപ്രകാരേണയും അനുഗ്രഹിക്കപ്പെട്ട ഒരു ഭൂഭാഗമാണെന്നുള്ളതു നിർവിവാദമാണ്. അനന്യശോഭനമായ പ്രകൃതിവിലാസത്താലും, ബുദ്ധിചാതുര്യത്തിനും, മനഃപരിഷ്കാരത്തിനും ആകരമായുള്ള ഒരു ഉൽകൃഷ്ടജനസമൂഹത്തിന്റെ വാസത്താലും, സാമുദായികമായും, രാഷ്ട്രീയമായും, വ്യാവസായികമായും മററു പലേ പ്രകാരത്തിലും തദ്ദേശീയരിൽ നവംനവമായി, ഉപര്യുപരി ഉണ്ടായിക്കൊണ്ടിരിക്കുന്ന ഉൽക്കർഷത്താലും, അദ്ദേശം ഭാരതമഹിളയുടെ ഉത്തമാംഗമായിത്തന്നെ സ്ഥിതിചെയ്യുന്നു.

ഇത്ര പരമപാവനമായ ബങ്കാളദേശമാണ്, ഈ ഉപന്യാസത്തിനു വിഷയീഭവിച്ചിരിക്കുന്ന അനന്തമോഹൻബോസിന്റെ ജന്മദേശം. അഭിനവമഹാന്മാരുടെ കൂട്ടത്തിൽ ലേശവും അപ്രധാനമല്ലാത്ത ഒരു സ്ഥാനത്തിന്, അർഹനാണു നമ്മുടെ നായകൻ. പൌരസ്ത്യശാസ്ത്രങ്ങളിലും, പാശ്ചാത്യശാസ്ത്രങ്ങളിലും, അദ്ദേഹം ഒരുപോലെ പ്രവീണനാണ്. ആ മഹാനോളം സരസ്വതീപ്രസാദമുള്ള പ്രഭാഷകന്മാർ അധികം ഉണ്ടായിട്ടുണ്ടോ എന്നു സംശയംതന്നെ. യഥാർത്ഥനായ ഒരു സ്വദേശാഭിമാനിയുടേയും, ദൈവികതേജസ്സിന്റെ വിലാസത്തോടുകൂടിയ ഒരു പരിശുദ്ധന്റേയും നിലകളിൽ ആണെങ്കിലും, അദ്ദേഹം നമ്മുടെ ശ്രദ്ധയെ ആകർഷിക്കാതിരിക്കുന്നില്ല. ബങ്കാളത്തെ പൌരപ്രമാണികളിൽ സർവഥാ അഗ്രഗണ്യനായ ഒരുമഹാനാണു് ഇപ്പോൾ എന്റെ വായനക്കാരുമായി പരിചയപ്പെടുവാൻ തുടങ്ങുന്നതു്. ബോസ്

പ്രമുഖന്മാരായ മഹാന്മാരുടെ ലോകചരിത്രം പഠനംചെയ്തു്, ലഭ്യമാകുന്ന ഉത്തമങ്ങളായ ആദർശങ്ങളെ അടിസ്ഥാനമാക്കി ജീവിതം നയിക്കുന്നപക്ഷം സർവാഭ്യുദയങ്ങളും സ്വാധീനമാകും.

അദ്ദേഹം ക്രിസ്ത്വാബ്ദം ൧൮൯൬-ൽ കിഴക്കേബംഗാളത്തു ചേർന്ന മിമ്മെൻസിങ്ങ് എന്ന പ്രദേശത്തു ജനിച്ചു. നായകൻെറ ബാല്യകാലത്തെപ്പററി നമുക്കു് അധികമൊന്നും അറിവാൻ കഴിഞ്ഞിട്ടില്ല. എങ്കിലും ഭാവിയിൽ ഉൽകൃഷ്ടം പ്രാപിക്കുവാനുള്ള സല്ലക്ഷണങ്ങളും ആ ബാലനിൽ നേരത്തെ പ്രകാശിച്ചിരുന്നുവെന്നുള്ളതു തീർച്ചയാണു്.

൧൬-ാമത്തെ വയസ്സിൽ അനന്തമോഹനൻ മെട്രിക്കുലേഷൻപരീക്ഷയിൽ ഒന്നാംക്ലാസ്സിൽ ഒന്നാമനായി വിജയം പ്രാപിച്ചു. അനന്തരം ഉൽകൃഷ്ടവിദ്യാഭ്യാസത്തിനായി ആ യുവാവു കല്ക്കട്ടാപ്രസിഡൻസികോളേജിൽ ചെന്നു ചേർന്നു. അനർഘമായ രത്നത്തിൻെറ മഹിമ ലോകർക്കു ക്ഷണത്തിൽ ബോദ്ധ്യമാകുമല്ലൊ. ബോസിൻെറ പ്രായാതീതമായ ബുദ്ധികൌശലവും കൃത്യനിഷ്ഠയും കണ്ടു സതീർത്ഥ്യന്മാരും അദ്ധ്യാപകന്മാരും അത്യധികം വിസ്മയിച്ചു. ആ യുവാവു പാഠശാലയിലും പുറത്തും എല്ലാവരുടേയും അഭിനന്ദനത്തിനു പാത്രമായി. കാലക്രമത്തിൽ നായകൻ എഫ്. എ., ബി. എ. എന്നീ പരീക്ഷകളിൽ അത്യുന്നതമായ വിജയം സമ്പാദിച്ചു. തദനന്തരം കണക്കുശാസ്ത്രത്തിൽ എം. എ. പരീക്ഷയ്ക്കു

ചേൎന്നു. അതിലും വിജയം ഒന്നാംക്ലാസ്സിൽ ഒന്നാമതായിട്ടുതന്നെ.

ഈ ദൃശങ്ങളായ വിജയങ്ങൾമൂലം ബോസിനു മഹാന്മാരുടെ സൌഹാൎദ്ദം സമ്പാദിക്കുവാൻ നിഷ്പ്രയാസം സാധിച്ചു. അചിരേണ ആ യുവാവ്, അക്കാലം കല്ക്കട്ടാസൎവകലാശാലയിലെ വൈസ് ചാൻസെല്ലറായിരുന്ന സർ ഹെൻറി സമ്മെർമെയിൻ എന്ന മഹാന്റെ വാത്സല്യഭാജനമായിത്തീൎന്നു. അല്പകാലത്തേയ്ക്കു, ആ യുവാവ് എൻജിനീയറിങ്ങുകോളേജിലെ കണക്കുശാസ്ത്രപ്രൊഫസ്സർ ഉദ്യോഗം വഹിച്ചു. എന്നാൽ പതിനായിരം രൂപയുടെ ഒരു വിദ്യാൎത്ഥിവേതനം ലഭിക്കയാൽ ഉപരിപഠനത്തിനായി അദ്ദേഹം ഇംഗ്ലണ്ടിലേയ്ക്കു പുറപ്പെട്ടു.

നമ്മുടെ നായകൻ ശീമയ്ക്കു കപ്പൽകയറിയതു് ൧൮൮൦-ൽ ആയിരുന്നു. ഇംഗ്ലണ്ടിൽ ചെന്നെത്തിയശേഷം കാലവിളംബംവരുത്താതെ ബോസ്, കേംബ്രിഡ്ജ് സൎവകലാശാലയിൽ ചേൎന്ന് ക്രൈസ്റ്റുചൎച്ചുകോളേജിൽ പ്രവേശിച്ചു. അധികം താമസിയാതെ അദ്ദേഹം "കേംബ്രിഡ്ജ് യൂണിയൻ" എന്ന സംഘത്തിന്റെ ഒരു അംഗമായി ഭവിച്ചു. ക്രമേണ, അനിതരസാധാരണമായ വാഗ്വിലാസംനിമിത്തം ആ സ്ഥാപനത്തിന്റെ അദ്ധ്യക്ഷനായിത്തീരുവാനും ബോസിനു സാധിച്ചു.

മൂന്നു സംവത്സരംകൊണ്ടു് ആ സൎവകലാശാലയിലെ വിദ്യാഭ്യാസം പൂൎത്തിയായി. കണക്കുശാസ്ത്രത്തിൽ ഒന്നാംക്ലാസ്സിൽതന്നെ വിജയം സമ്പാദിച്ചുവെങ്കിലും,

പ്രഥമസ്ഥാനം ലഭിക്കായ്കയാൽ അദ്ദേഹത്തിന്ന് അല്പം കണ്ഠിതം ഉണ്ടാകാതെ ഇരുന്നില്ല. ആരോഗ്യവൈകല്യമായിരുന്ന പ്രസ്തുത നൈരാശ്യത്തിൻെറ ഹേതു.

തദനന്തരം നിയമവിദ്യാഭ്യാസം നടത്തി. അതിലും വിജയം സമ്പാദിച്ചശേഷം ഫവ്വരെ-ൽ അദ്ദേഹം ഇൻഡ്യയിലേയ്ക്കു തിരിച്ചു പോന്നു. ഗ്ലാഡ്സ്റ്റനെപ്പോലെ ലോകപ്രസിദ്ധനായി ഭവിക്കുമെന്നുള്ള ആശീർവാദങ്ങരം, ഗുരുനാഥന്മാരിൽനിന്നും സമ്പാദിച്ചുകൊണ്ടാണ് ആ യുവാവ് സ്വദേശത്തേയ്ക്കു പുറപ്പെട്ടതു്.

ബങ്കാളത്തു വന്നതിൻെറശേഷം അധികം താമസിയാതെ അദ്ദേഹം വക്കീൽപണിയിൽ പ്രവേശിച്ചു. സ്വതസ്സിദ്ധമായ വാഗ്പാടവവും ബുദ്ധിസാമർത്ഥ്യവുംമററും നിമിത്തം വളരെ വേഗത്തിൽ ഒരു നല്ല വക്കീലെന്നുള്ള പ്രശസ്തി നമ്മുടെ ചരിത്രപുരുഷനു സിദ്ധിച്ചു. സാധാരണമായി, ബോസ് വ്യവഹരിച്ചുപോന്നതു്, കീഴ്ക്കോടതികളിലാണ്. ഹൈക്കോട്ടിൽ അദ്ദേഹം ചുരുക്കം ചില സന്ദർഭങ്ങളിൽ മാത്രമേ ഹാജരാകാറുണ്ടായിരുന്നുള്ളു എന്നുവരുകിലും കക്ഷികരംക്കും ജനസാമാന്യത്തിനും നായകനെപ്പററിയുള്ള മതിപ്പു്, അനല്പമായിരുന്നു. അദ്ദേഹത്തിന്ന് അസാമാന്യമായ വരുമാനവും ഉണ്ടായി. എന്നാൽ ആ യുവാവു ദീർഘകാലം വക്കീലായിരിക്കുവാൻ കാംക്ഷിച്ചില്ല. നിയമകാര്യസ്ഥത തന്റെ പരിശുദ്ധമായ ജീവിതവൃത്തിക്കു യോജിച്ചതല്ലെന്ന് അദ്ദേഹത്തിന്ന് തോന്നിയിരിക്കണം. കൂടാതെ വിവിധോന്മുഖങ്ങളായ

ചൈനാർകാര്യങ്ങളിലും അദ്ദേഹം പ്രസക്തനായിരുന്നു. ഏതായാലും അനന്തമോഹനബോസ് വക്കീലുദ്യോഗം ഉപേക്ഷിച്ചു.

വിദ്യാഭ്യാസം സംബന്ധിച്ച് അദ്ദേഹം ശ്ലാഘനീയമായ പരിശ്രമം നടത്തിക്കൊണ്ടിരുന്നു. ആ യുവാവിന്റെ യോഗ്യതകളെ കണ്ടറിഞ്ഞു്, കൽക്കട്ടാ സർവ്വകലാശാലക്കാർ അദ്ദേഹത്തെ ഒരു "ഫെല്ലോ" ആയി നിയമിച്ചു; രണ്ടുവർഷംകൂടെ കഴിഞ്ഞപ്പോഴം ബോസു്, സർവ്വകലാശാലവക സിൻഡിഗേററിലെ ഒരംഗമായിത്തീന്നു. കൽക്കട്ടാ സർവ്വകലാശാലയുടെ ഭരണവ്യവസ്ഥകളെ പൂർവ്വാധികം ക്രമപ്പെടുത്തി, ആ സ്ഥാപനത്തെ കുറേക്കൂടി കാര്യക്ഷമമാക്കുവാൻ അദ്ദേഹം നിരന്തരമായി ഉത്സാഹിച്ചുകൊണ്ടിരുന്നു... ൧൮൭൯-ാമാണ്ടു് ആ മഹാൻ കൽക്കട്ടായിൽ "സിററിസ്കൂൾ" എന്ന നാമത്തിൽ ഒരു ഇംഗ്ലീഷു പാഠശാല സ്ഥാപിച്ചു. ആ സ്ഥാപനത്തിന്റെ പ്രാരംഭം വളരെ നിസ്സാരസ്ഥിതിയിലായിരുന്നുവെങ്കിലും, കാലാന്തരത്തിൽ അതു ക്രമാതീതമായ അഭിവൃദ്ധിയെ പ്രാപിച്ചുവെന്നുള്ളതു പ്രത്യേകം പ്രസ്താവയോഗ്യമാണു്. ആ വിദ്യാലയമാണു്, ആകൃതിയിലും പ്രകൃതിയിലും വളന്നു് പ്രശസ്തരീതിയിൽ നിലനിന്നുപോരുന്ന "സിററികോളേജ്" ആയി പരിണമിച്ചിരിക്കുന്നതു്. സ്ത്രീവിദ്യാഭ്യാസസംബന്ധമായും അദ്ദേഹം ചെയ്ത ശ്രമം ഏത്രയും ശ്ലാഘാവഹമാണു്. "ബെന്യൂൺകോളേജി"ന്റെ ഉത്ഭവത്തിനും, നമ്മുടെ നായകനാണു് കാരണഭൂതൻ. എന്തുകൊണ്ടെന്നാൽ അദ്ദേഹം സ്ഥാപിച്ച "വംഗമഹിളാവി

ദ്ദ്യാലയം" തന്നെയാണ് കാലക്രമത്തിൽ പ്രസ്തുത മഹിള്ളാമഹാപാഠശാലയായി ഭവിച്ചതു്.

ഒരു വിദ്യാഭ്യാസകാരകൻെറ നിലയിൽ ബോസിൻെറ പ്രഖ്യാതി അത്യന്തമായി. ൧൮൮൨-ാമാണ്ടു് ഏൎപ്പെടുത്തപ്പെട്ട വിദ്യാഭ്യാസ കമ്മിഷൻെറ അദ്ധ്യക്ഷസ്ഥാനം അദ്ദേഹം വഹിക്കണമെന്നു റിപ്പൺപ്രഭു അപേക്ഷിച്ചു. എന്നാൽ ആ ബഹുമതി, വിനയപുരസ്സരം അദ്ദേഹം നിരാകരിക്കയാണുണ്ടായതു്. അദ്ധ്യക്ഷൻെറ നിലയിൽ ഒരു ഇൻഡ്യാക്കാരൻ പുറപ്പെടുവിക്കുന്ന അഭിപ്രായങ്ങളെ ഭരണാധികൃതന്മാരായ യൂറോപ്യന്മാർ എത്രത്തോളം ആദരിക്കുമെന്നുള്ള ശങ്കനിമിത്തമാണ്, നമ്മുടെ മഹാൻ ആ സ്ഥാനം സ്വീകരിക്കാതെ ഇരുന്നതു്. എങ്കിലും അദ്ദേഹം വിദ്യാഭ്യാസകമ്മിഷൻെറ ഒരംഗമായിരുന്നു്, പ്രശംസാർഹമായ രീതിയിൽ സ്വകൃത്യങ്ങൾ നിൎവ്വഹിച്ചു. ൧൮൯൪-ൽ അദ്ദേഹം ബംഗാൾ നിയമനിൎമ്മാണസഭയിലെ സാമാജികനായി നിയമിക്കപ്പെട്ടു. കൽക്കട്ടാ സൎവ്വകലാശാലയുടെ പ്രതിനിധിയായിട്ടാണ് ആ മഹാൻ പ്രസ്തുതസംഘത്തിൽ പ്രവേശിച്ചതു്. നിഷ്പക്ഷപാതമായും നിർദ്ദാക്ഷിണ്യമായും ജനക്ഷേമത്തെ പുരസ്കരിച്ചുള്ള നിയമങ്ങളുടെ നിൎമ്മിതിയിൽ പ്രദൎശിപ്പിച്ച പ്രസക്തിനിമിത്തം ക്ഷണേന ഒരു ഉത്തമനായ രാജ്യതന്ത്രജ്ഞൻെറ നിലയിലും അദ്ദേഹം പ്രസിദ്ധിസമ്പാദിച്ചു. ഭാരതമഹാജനസഭ സംബന്ധിച്ചും നമ്മുടെ മഹാൻ പ്രത്യേകം ശ്രദ്ധാലുവായിരുന്നു. തന്നെ, ദീൎഘകാലമായി

പീഢിപ്പിച്ച ശരീരാസ്വാസ്ഥ്യംമൂലം കാൺഗ്രസ്സി ന്റെ എല്ലാ യോഗങ്ങളിലും സന്നിഹിതനാകുവാൻ അ ദ്ദേഹത്തിന്ന സാധിച്ചിട്ടില്ല. കൽക്കട്ടായിൽ നടന്ന കാൺഗ്രസ്സസമ്മേളനങ്ങളിലെല്ലാം ആ മഹാൻ ഹാജ രാകയും തത്സംബന്ധമായ പലേ ഭാരങ്ങൾ വഹിക്കുക യും ചെയ്തിട്ടുണ്ട്. ഇൻഡ്യയിലെ വിദ്യാഭ്യാസപരിഷ്കാ രത്തെക്കുറിച്ച്, അനന്തമോഹനബോസു ഭാരതമഹാജ നസഭയുടെ ഒരു യോഗത്തിൽ നടത്തിയ പ്രസംഗം ഏ റവും പ്രസിദ്ധമാണ്. "മാന്യരെ, ഭാരതീയരുടെ ബു ദ്ധിശക്തി—അനേകായിരം സംവത്സരം മുൻപുതന്നെജാ ജ്വല്യമാനമായിരുന്ന ബുദ്ധിശക്തി—ഇന്നും തീക്ഷ്ണമാ യിത്തന്നെ ഇരിക്കുന്നു. അതിന്റെ കാന്തിക്കു് ഇനിയും മ്ലാ നത ഭവിച്ചിട്ടില്ല. മങ്ങിമങ്ങിക്കിടക്കുന്ന അഗ്നികണങ്ങ ളെ വീണ്ടും ജ്വലിപ്പിക്കുവാൻ വലിയ പ്രയത്നംവേണ്ട, വലിയ പരിശ്രമംവേണ്ട. നിങ്ങളുടെ ഒത്താശ മതി. എ ങ്കിൽ എല്ലാം ശരിപ്പെടുത്താം. മങ്ങിപ്പോയ ബുദ്ധി വീ ണ്ടും തെളിയും. ഭാരതഖണ്ഡത്തെ മാത്രമല്ല, ലോകമാ സകലം പ്രകാശിപ്പിക്കാൻ അതിന്ന ശക്തിയുണ്ട്. ന മ്മുടെ സാഹിത്യവും സുകലകളും, ഗണിതശാസ്ത്രവും ധ നതത്വശാസ്ത്രവും ഒന്നൊഴിയാതെ പുനർജ്ജീവിക്കും. ന മ്മുടെ ബുദ്ധിശക്തിയുടെ മഹിമ ഒന്നു കാണട്ടെ. ഭാരത മാതാവിന്റെ സന്താനങ്ങൾക്കു് ഒന്നുകൊണ്ടും കുറവു പാടില്ല. പൂർവാധികം ശക്തിയോടെ പ്രയത്നിക്കുവിൻ! സത്യവും നീതിയും ജയിക്കും. ഈശ്വരൻ അനുഗ്ര ഹിക്കും."

അൻപത്തൊന്നു വയസ്സായപ്പോഴേയ്ക്കു് ആ മഹാന്റെ ആരോഗ്യം തീരെ ക്ഷയോന്മുഖമായി. തന്നിമിത്തം ഡാക്ടരുടെ ഉപദേശമനുസരിച്ച്, കുളിച്ചുതാമസിപ്പാനായി, അദ്ദേഹം ജർമ്മനിയിലേക്കു പുറപ്പെട്ടു. അവിടത്തെ വാസത്തിൽ അല്പം സൌഖ്യം ഉണ്ടായി. ആകയാൽ ഉടൻതന്നെ ഇംഗ്ലണ്ടിലേക്കുപോയി. അവിടെ അനവധി യോഗങ്ങൾ അദ്ദേഹം നടത്തി, ഇൻഡ്യക്കാരുടെ ആവശ്യവും ക്ലേശങ്ങളും സംബന്ധിച്ചുള്ള പൂർണ്ണമായ വിവരം ആംഗലപൌരന്മാരെ ധരിപ്പിച്ച് ഇൻഡ്യയുടെ നേർക്കു കൂടുതൽ അനുഭാവം അവരിൽ ഉദിപ്പിക്കണമെന്നായിരുന്നു അദ്ദേഹത്തിന്റെ പ്രധാനോദ്ദേശ്യം. ദേഹസ്ഥിതിയെ കേവലം അഗണ്യമാക്കിയുള്ള ഈ ദുശപരിശ്രമങ്ങൾ നിമിത്തം ആരോഗ്യം മിക്കവാറും നഷ്ടപ്രായമായി. കാലവിളംബം വരുത്താതെ ബോസു് സ്വദേശത്തേക്കു തിരിച്ചുപോന്നു. പിന്നീട്ട് അദ്ദേഹം മിക്കവാറും രോഗശയ്യയിൽതന്നെ ആയിരുന്നു. ൧൮൯൮-ൽ മദ്രാസിൽ കൂടിയ ഭാരതമഹാജനസഭയുടെ സമ്മേളനത്തിൽ നമ്മുടെ നായകൻ അദ്ധ്യക്ഷനായി തിരിഞ്ഞെടുക്കപ്പെട്ടു. ദേഹബലം തീരെ ഉണ്ടായിരുന്നില്ലെങ്കിലും, അത്യുഗ്രമായ കൃത്യബോധത്തിന്റേയും സ്വദേശാഭിമാനത്തിന്റേയും പ്രേരണയാൽ ബോസ് ആ സ്ഥാനം കയ്യേററു. രോഗബാധനിമിത്തം ക്ഷീണനായിരുന്നുവെന്നു വരികിലും ആദ്ധ്യക്ഷപ്രസംഗത്തിന്റെ പ്രൌഢിക്കും ഗാംഭീര്യത്തിനും ഒരു ന്യൂനതയും സംഭവിച്ചില്ല. കാൺഗ്രസ്സുപ്രഭാഷണങ്ങളിൽ അഗ്രഗണ്യസ്ഥാനം അതിനുണ്ടെന്നുള്ളതു നിസ്തക്കംതന്നെ.

കാൺഗ്രസ്സുകഴിഞ്ഞു മിസ്റ്റർ ബോസു് ബങ്കാളത്തേക്കു മടങ്ങി. ക്രമേണ ആരോഗ്യം തീരെ വിട്ടുപിരിഞ്ഞു. ശേഷിച്ചകാലം മിക്കവാറും കിടക്കമുറിയിൽത്തന്നെകഴിച്ചുകൂട്ടേണ്ടിവന്നു. അനന്തരം ഒരവസരത്തിൽ മാത്രമെ അദ്ദേഹം പൊതുയോഗത്തിൽ ഹാജരായിട്ടുള്ളു. അതു ബങ്കാളത്തെ "ഫെഡറേഷൻ" മന്ദിരത്തിന്റെ ശിലാസ്ഥാപനം സംബന്ധിച്ചാണു്. ബങ്കാളികളുടെ വിശ്രുതമായ ഐകമത്യത്തിന്റെ പതാകയായ പ്രസ്തുത മന്ദിരത്തിന്റെ ശിലാസ്ഥാപനകർമ്മം നമ്മുടെ നായകൻ സാധിച്ചു. അപ്പോഴും പ്രസംഗം ചെയ്യാൻ ശക്തി തീരെ ഉണ്ടായിരുന്നില്ല. തന്നിമിത്തം അദ്ദേഹം മുൻകൂട്ടി എഴുതി തയ്യാർചെയ്തുകൊണ്ടു വന്നിരുന്ന പ്രസംഗം മിസ്റ്റർ സുരേന്ദ്രനാഥബാനർജി വായിച്ചു. രോഗത്തിന്റെ കാഠിന്യത്തിനു്, ആ മഹാന്റെ ബുദ്ധിയുടെ തൈക്ഷ്ണ്യത്തെ ശമിപ്പിക്കുവാൻ കഴിഞ്ഞിട്ടില്ലെന്നു പ്രസ്തുത പ്രസംഗം വെളിവാക്കി. അതു് ഇൻഡ്യയുടെ പേർക്കുള്ള അദ്ദേഹത്തിന്റെ അന്ത്യസന്ദേശമായിരുന്നു.

പിന്നീടു് നായകൻ ദീർഘകാലം ജീവിച്ചിരുന്നില്ല. ഫെബ്രുവരിയിൽ ആ മഹാൻ പരലോകപ്രാപ്തനായി. ബോസിന്റെ നിര്യാണംനിമിത്തം കൽക്കട്ടാ നഗരത്തിൽ എല്ലാഭാഗത്തും ദുഃഖചിഹ്നങ്ങൾ കാണപ്പെട്ടു. "കണ്ണീരൊലിച്ചു നയനങ്ങളെഴുന്ന" ജനാവലിയാണു് ശ്മശാനത്തിലേക്കു ശവമഞ്ചത്തെ അനുഗമിച്ചതു്.

നമ്മുടെ നായകൻ ബ്രഹ്മസമാജത്തിലെ ഒരംഗമായിരുന്നു. എന്നാൽ കാലാന്തരത്തിൽ അദ്ദേഹം അതിൽ

നിന്നും പിരിയുകയും, നൂതനമായി ഒരു മതസംഘം ഏൎപ്പെടുത്തുകയും ചെയ്തു. തത്സംബന്ധമായുള്ള ജനാഭിപ്രായം എങ്ങനെയെല്ലാമായിരുന്നാലും, അനന്തമോഹനബോസ്, അത്യുഗ്രമായ അദ്ധ്യാത്മബോധത്തോടുകൂടിയ ഒരു മഹാനായിരുന്നുവെന്നുള്ളതു പ്രത്യേകം സ്മരണീയമാണു്.

---

## ൪. ബാബു സുരേന്ദ്രനാഥ ബാനർജ്ജി.

---

ബങ്കാളം ഭാരതഖണ്ഡത്തിൻെറ ഹൃദയമാണെന്നു പറയുന്നതിനു പലേ കാരണങ്ങളുമുണ്ടു്. മതം, സാഹിത്യം, രാഷ്ട്രീയബോധം തുടങ്ങിയ പല വിഷയങ്ങളിലും ഇന്ത്യയ്ക്കു അടുത്ത കാലത്തുണ്ടായ അഭൂതപൂർവ്വമായ ഉണർവ്വിന്നു പ്രധാനകാരണം ആ രാജ്യമാണെന്നു നിസ്സംശയം പറയാം. ശ്രീരാമകൃഷ്ണപരമഹംസർ, വിവേകാനന്ദൻ തുടങ്ങിയ മതപ്രവാചകന്മാരും, രവീന്ദ്രനാഥടാഗോർ മുതലായ കവിപുംഗവന്മാരും, രമേശചന്ദ്രദത്തൻ, ചിത്തരഞ്ജൻദാസ്സ് പ്രഭൃതികളായ രാജ്യതന്ത്രനിഷ്ണാതന്മാരും ബങ്കാളിന്നു മാത്രമല്ല ഏതു രാജ്യത്തിനും അഭിമാനമുണ്ടാക്കുന്നവരാണു്. പരിപാവനിയായ ഗംഗാനദിയുടെ പ്രവാഹത്താൽ ഫലവത്തായ ആ പ്രദേശത്തിൽ "ശരിക്കിത്രമംഗളംകായ്ക്കും കല്പപാദപങ്ങൾ" ധാരാളമുണ്ടായതിൽ ആശ്ചര്യത്തിന്നവകാശമില്ലല്ലോ. ബങ്കാൾസംസ്ഥാനത്തിൻെറ എന്നു മാത്രമല്ല ഇന്ത്യയുടെ തന്നെ ആ

ധുനികചരിത്രത്തിൽ ഏവരാലും ആരാധ്യമായ ഒരു നാമ ധേയം പറയണമെങ്കിൽ അതു സുരേന്ദ്രനാഥബാനർജ്ജിയുടേതായിരിക്കണമെന്നകാര്യം സർവ്വസമ്മതമായ ഒന്നാകുന്നു. ഒരു പ്രസിദ്ധനായ പണ്ഡിതശ്രേഷ്ഠൻേറയും, അനുവാചകന്മാരെ ആകർഷിക്കുന്ന പത്രപ്രവത്തകൻേറയും, പ്രൌഢഗംഭീരമായ മേഘനിർഘോഷംപോലെയുള്ള സ്വരത്താൽ ശ്രോതാക്കളെ വിസ്മയസ്തിമിതചിത്തവൃത്തികളാക്കുന്ന വാഗ്മിയുടേയും നിലക്കു ബാനർജ്ജിക്കുള്ള സ്ഥാനം ഇന്നും അനതിക്രാന്തമായിത്തന്നെ ശോഭിക്കുന്നു. ഈ മഹാൻെറ നാമസ്മരണവേളയിൽ പരിശുദ്ധഹൃദയന്മാരും ആത്മചൈതന്യോദ്ദീപിതന്മാരുമാകാത്തവർ ഉണ്ടോ എന്നു സംശയമാണു്. രണ്ടര ദശാബ്ദംമുമ്പു ബാനർജ്ജിയെന്ന നാമശ്രവണമാത്രയിൽ അനേകലക്ഷം ജനങ്ങൾ രോമാഞ്ചകഞ്ചുകിതരായിരുന്നു.

ഇന്ത്യയിലെ പ്രശസ്തനായ വാഗ്മിപ്രവരൻ പ്രസ്തുത ചരിത്രപുരുഷനല്ലാതെ വേറെ ആരുമല്ല. വാക്പാടവത്തിനനുസരിച്ചു പാണ്ഡിത്യവും ഹൃദയവിശാലതയും അദ്ദേഹത്തിനുണ്ടായിരുന്നു. പൊതുജനങ്ങളുടെ ക്ഷേമത്തിനുവേണ്ടി എന്തു ത്യാഗവും ചെയ്യാൻ ആ മഹാൻ എപ്പോഴും സന്നദ്ധനായിരുന്നു.

ലോകത്തിലെ ഏതു സദസ്സിലും ശോഭിക്കുമായിരുന്ന അനേകം വാഗ്മികൾ ബ്രിട്ടീഷുഭരണത്തിനുശേഷം ഉണ്ടായിട്ടുണ്ട്. അവരുടെ കൂട്ടത്തിൽ ബാനർജ്ജിയുടെ ജീവകാലത്തും അതിൻശേഷവും ഇന്നേവരെ അദ്ദേഹം തന്നെയാണു് പ്രഥമഗണനീയൻ എന്ന അഭിപ്രായം

വ്യതിചലിതമാകാതെയിരിക്കുന്നു. ഗ്രീസിലെ ഡിമോസ്തനീസും ഇററലിയിലെ സിസരോവും അലങ്കരിക്കുന്ന പദവിതന്നെ ബാനൎജ്ജിക്കുണ്ടായിരുന്നുവെന്നു പറയുന്നതിൽ സ്വദേശപക്ഷപാതിത്വം ലേശംപോലുമില്ല. അദ്ദേഹത്തിൻെറയോഗ്യതകൾക്ക്, പ്രത്യേകിച്ചുവാഗ്മിത്വത്തിനു, പ്രധാന കാരണംഅന്യാദൃശവും അചഞ്ചലവുമായ സ്വദേശാഭിമാനമായിരുന്നുവെന്നു, ആ മഹാൻതന്നെ ഒരിക്കൽ പറയുകയുണ്ടായി. ഇന്ത്യയിലെ രണ്ടു പ്രധാന വൎഗ്ഗക്കാരായ ബങ്കാളികളേയും മഹാരാഷ്ട്രരേയും പററി ഒരു മഹാൻ ഇങ്ങനെ പറഞ്ഞിരിക്കുന്നു. "ബങ്കാളികളുടെ ഭാവനാശക്തിയും വികാരബഹുളതയും പ്രശംസനീയമാണു്. അതുപോലെ മഹാരാഷ്ട്രക്കു സ്ഥാപ്നാശക്തിയും സ്ഥൈൎയ്യവും കൂടും." ഈ വാക്യം എത്രയോ പരമാൎത്ഥമാണെന്നു ചരിത്രംകൊണ്ടു മനസ്സിലാക്കാം. സുരേന്ദ്രനാഥബാനൎജ്ജിയിൽ ഈ രണ്ടു ഗുണങ്ങളും ഒരുപോലെ പ്രകാശിക്കുന്നുണ്ടു്. അദ്ദേഹത്തിനു വന്നതുപോലെയുള്ള ആപത്തു വേറെ വല്ലവൎക്കുമായിരുന്നുവെങ്കിൽ അവർ നൈരാശ്യംകൊണ്ടു ദഹിക്കുമായിരുന്നുവെന്നു തീൎച്ച് പറയാം.

കൽക്കത്തയിലുള്ള ഒരു കുലീനബ്രാഹ്മണവംശത്തിലാണു് സുരേന്ദ്രൻ ജനിച്ചതു്. അദ്ദേഹത്തിൻെറ പിതാവായ ദുൎഗ്ഗാചരണബാനൎജ്ജി അക്കാലത്തു ബങ്കാളിലുണ്ടായിരുന്ന അലോപ്പതിവൈദ്യന്മാരിൽ അഗ്രേസരനായിരുന്നു. ദുൎഗ്ഗാചരണു് അഞ്ചു മക്കളുണ്ടായിരുന്നതിൽ സുരേന്ദ്രൻ രണ്ടാമത്തവനാണു്. അച്ഛൻെറ സ്ഥിരപരിശ്ര

മവും, പ്രവൃത്തിസാമൎത്ഥ്യവും പുത്രനിൽ പ്രതിഫലിച്ചുകണ്ടിരുന്നു. സുരേന്ദ്രൻെറ പ്രാഥമികവിദ്യാഭ്യാസം ഒരു ഗ്രാമീണ പാഠശാലയിലാണു് കഴിഞ്ഞതു്. ഏഴാമത്തെ വയസ്സിൽ സുരേന്ദ്രനെ ഡൊവീററൻ കോളേജിൽ ചേൎത്തു. ഈ കോളേജു് അക്കാലത്തു് ഇന്നത്തെപ്പോലെ തന്നെ ആംഗ്ലോഇന്ത്യന്മാൎക്കുവേണ്ടിയാണു് നടത്തപ്പെട്ടിരുന്നതു്. എങ്കിലും സുരേന്ദ്രനു അവിടെ പ്രവേശം ലഭിക്കുവാൻ വലിയ ബുദ്ധിമുട്ടുണ്ടായില്ല. ഇംഗ്ലീഷു സംസാരിക്കുന്ന കുട്ടികളുമായി ചെറുപ്പകാലംമുതൽക്കെ ഉണ്ടായ സഹവാസം ചില ഗുണങ്ങൾക്കു കാരണമായിട്ടുണ്ടു്. അദ്ദേഹത്തിൻെറ വാഗ്പ്രവാഹത്തിൽ ഗണനീയമായ ഒരംശത്തിന്നു ഹേതുഭൂതമായതു് ഈ ബാല്യകാലാഭ്യാസമാണെന്നു പലരും വിശ്വസിക്കുന്നുണ്ടു്. ഫവ്വന്നപ്പെൽലാററിൻ ഉപഭാഷയായെടുത്തു സുരേന്ദ്രൻ എൻട്രൻസ് പരീക്ഷയിൽ ഒന്നാംക്ലാസ്സായി വിജയം നേടി. ഈ വിജയത്താൽ 'ജൂനിയർ' വിദ്യാൎത്ഥിവേതനം ലഭിക്കുകയും പിന്നീടു് എഫ്. എ. ക്ലാസ്സിലുള്ള പ്രശംസ്തമായ വിജയത്താൽ 'സീനിയർ' വിദ്യാൎത്ഥിവേതനത്തിനു് അദ്ദേഹം അൎഹനാവുകയും ചെയ്തു. രോഗബാധിതനാവുകയാൽ ബി. എ. പരീക്ഷയിൽ രണ്ടാംക്ലാസ്സായിട്ടുമാത്രമേ അദ്ദേഹം ജയിച്ചുള്ളു.

പ്രസ്തുത പാഠശാലയിലെ അദ്ധ്യക്ഷൻേറയും മററു ചില ക്ഷേമാശംസികളുടേയുംനിബ്ബന്ധത്താൽഫവ്വന്നവ്വൽ സുരേന്ദ്രൻ ഐ. സി. എസ്സ് പരീക്ഷയ്ക്കു പഠിക്കുവാൻ ഇംഗ്ലണ്ടിലേക്കു പുറപ്പെട്ടു. ബന്ധുക്കളിൽ ചിലർ ഈ

വിദേശയാത്രയെ പ്രതിരോധിക്കുവാനുണ്ടായിരുന്നുവെങ്കിലും അതൊന്നും അത്ര പ്രബലമായില്ല. ഇംഗ്ലണ്ടിൽ ചെന്നതിനുശേഷം പ്രവാചകാഗ്രഗണ്യനായ ഹെൻറി മോർലിയുടെ അടുക്കെ ഇംഗ്ലീഷും ഗോൾഡ്സ്റ്റക്കരുടെ കീഴിൽ സംസ്കൃതവും പഠിച്ചുപോന്നു. ശ്രീമാന്മാരായ രമേശചന്ദ്രദത്തൻ, ബിഹാറിലാൽഗുപ്ത, ശ്രീപാദബാബജിതാക്കൂർഎന്നിവരൊക്കെ പ്രസ്തുത പരീക്ഷയ്ക്കു ചേന്നിരുന്നു. പരീക്ഷയ്ക്കു നിശ്ചിതമായതിൽ അധികമായിരുന്നു ബാനർജ്ജിയുടെ വയസ്സെന്നു് ആദ്യംഒരാക്ഷേപം പുറപ്പെട്ടുവെങ്കിലും പിന്നീടു് അധികൃതന്മാർ അതു് ഉപേക്ഷിക്കുകയാണുണ്ടായതു്. ൧൮൭൧-ൽ ഇരുപത്തിമൂന്നു വയസ്സുമാത്രംപ്രായമായസുരേന്ദ്രൻ ഐ. സി. എസ്സ്. പരീക്ഷപാസ്സായി. സിൽഹററിലെ അസിസ്റ്റാൻറു മജിസ്ട്രേട്ടെന്ന ഗൌരവാവഹമായ ഉദ്യോഗത്തിൽ അദ്ദേഹം നിയമിക്കപ്പെട്ടു. പ്രിയപ്പെട്ടപിതാവിൻെറ മരണം കഴിഞ്ഞു ചില ആഴ്ചകൾ കഴിഞ്ഞതിനു ശേഷമേ അദ്ദേഹത്തിനു് ഇന്ത്യയിൽ എത്തുവാൻ സാധിച്ചുള്ളു.

ബാനർജ്ജിയുടെ ഉദ്യോഗകാലാവധി രണ്ടു കൊല്ലത്തിലധികം നീണ്ടു നിന്നില്ല. അദ്ദേഹം പ്രവൃത്തിക്കു വീഴ്ച വരുത്തിയിരിക്കുന്നു, റിക്കാഡുകൾ അയയ്ക്കുവാൻ താമസിച്ചിരിക്കുന്നു, എന്നൊക്കെയുള്ള കുറെ കുററങ്ങൾ ഗവമ്മെണ്ടിൽനിന്നു് ആരോപിച്ചു. അപരാധങ്ങൾ നിസ്സാരങ്ങളായിരുന്നുവെങ്കിലും അവയുടെ പരിണാമം ഗൌരവതരമായിരുന്നു. അധികം താമസിയാതെ കാര്യങ്ങൾഅന്വേഷിക്കുന്നതിനു് ഒരുകമ്മീഷനേപ്പെടുത്തി.

കമ്മീഷൻ നടത്തുന്ന അന്വേഷണം പരസ്യമായിട്ടായിരിക്കണമെന്ന് സുരേന്ദ്രനാഥൻ അപേക്ഷിച്ചുവെങ്കിലും ആ അപേക്ഷ വിഫലമായിത്തീർന്നു. അന്വേഷണസംഘത്തിലെ അംഗങ്ങൾ കൽക്കത്തയ്ക്കു വരാതെ അന്വേഷണം നടത്തുകയും ഐകകണ്ഠ്യേന ബാനർജ്ജിയെ അപരാധിയാക്കുകയും ചെയ്തു. ഒരു പക്ഷെ അവരുടെ വിധി മുൻകൂട്ടി നിശ്ചയിക്കപ്പെട്ടതായിരുന്നുവെന്ന് ഊഹിക്കാവുന്നതാണ്. ബാനർജ്ജി കുററക്കാരനാണെന്ന് സ്ഥാപിച്ചു. ബ്രിട്ടീഷുഗവമ്മേണ്ട് ബാനർജ്ജിയെ ഉദ്യോഗത്തിൽനിന്ന് എന്നന്നേയ്ക്കുമായി നിഷ്കാസനം ചെയ്തു. മാസംതോറും 50 ക. സ്വല്പം പെൻഷൻ അനുവദിക്കുകയും ചെയ്തു. ബാനർജ്ജി തന്റെ നിരപരാധിത്വത്തെ തെളിയിക്കുന്നതിനും ഇംഗ്ലണ്ടിലെ ജനങ്ങളെ വാസ്തവം മനസ്സിലാക്കുവാനും ഇംഗ്ലണ്ടിലേയ്ക്കു പോയി. വിധിവൈപരീത്യം ഉച്ച നിലയിലെത്തിയിരുന്ന അക്കാലത്ത് അദ്ദേഹത്തിന്റെ യത്നമെല്ലാം മരുഭൂമിയിൽ വിതച്ച വിത്തുപോലെ നിഷ്ഫലമായിത്തീർന്നു. തന്റെ യത്നം സഫലമല്ലെന്നു കണ്ടപ്പോൾ അദ്ദേഹം ഇൻഡ്യയിലേക്കു മടങ്ങി പോന്നു.

"ആപത്തിൽനിന്നു നന്മവരുന്നു" എന്നൊരു പഴമൊഴിയുണ്ട്. ഈ കാര്യത്തിൽ അത് എത്രയും പരമാർത്ഥമായിരുന്നു. ഉദ്യോഗലോകത്തിനു ബാനർജ്ജി ഒരലങ്കാരമായിരുന്നുവെന്നതിൽ സംശയമില്ല. ആ നഷ്ടം ഇന്ത്യക്കു ലാഭമായിത്തീർന്നു. അദ്ദേഹത്തിന്റെ ഉദ്യോഗജീവിതം അനസ്യൂതമായി തുടർന്നുകൊണ്ടു പോയിരുന്നുവെങ്കിൽ സ്വദേശസ്നേഹം ചാരം മൂടിയ കനൽപോലെ

മുങ്ങിക്കിടക്കമായിരുന്നുവെന്നു വിചാരിക്കാവുന്നതല്ല. പ്രോജ്ജ്വലത്തായ ആ സ്നേഹത്തിന്ന ആവരണമായി ഒന്നും തന്നെ ഉണ്ടാകയില്ലെന്നു തീർച്ച പറയാം. എന്നാലും ഉദ്യോഗജീവിതത്തിൽനിന്ന് അദ്ദേഹം വിമുക്തനായതു രാജ്യത്തിന്നൊരനുഗ്രഹമായിത്തീൎന്നു. ഈ അനുഗ്രഹം ഗവൎമ്മേണ്ടിൽനിന്നു ലഭിച്ചില്ലായിരുന്നുവെങ്കിൽ അദ്ദേഹത്തിന്ന മുഴുവൻ സമയവും രാജ്യത്തിൻെറ നന്മക്ക വേണ്ടി ചെലവിടുവാൻ സാധിക്കയില്ലായിരുന്നു. ബാനൎജ്ജിയെ കൂടാതെയുള്ള ഇന്ത്യയിലെ രാഷ്ട്രീയചരിത്രം അവിചാരണീയമാകുന്നു. ആദിത്യനില്ലാതെ പകൽ ശോഭിക്കുന്നതെങ്ങനെ?

ഭാരതീയനേതാക്കന്മാരിൽ അധികം പേരും വിദ്യാഭ്യാസ പ്രചാരകന്മാരായിരുന്നുവെന്ന സംഗതി പ്രത്യേകം ശ്രദ്ധേയമാകുന്നു. ബാബു അരവിന്ദഘോഷിൻെറ ജീവിതത്തിൽ പ്രധാന ഭാഗം ബറോഡാകോളേജിലെ പ്രവാചകനെന്ന നിലക്കാണ് കഴിഞ്ഞിട്ടുള്ളതു്. ലോകമാന്യബാലഗംഗാധരതിലകൻെറ ജീവിതത്തിൽ ആദ്യഭാഗം പ്രഫസ്സർ എന്ന നിലയ്ക്കാണ് ആരംഭിച്ചതു്. ഗോഖലെയുടെ കഥ സുപ്രസിദ്ധമാണ്. അനന്തമോഹന ബോസ്സിന്ന വിദ്യാഭ്യാസപ്രചാരകനെന്ന നിലയ്ക്കുള്ള പ്രസിദ്ധി അസാമാന്യമാകുന്നു. ഉദ്യോഗത്തിൽനിന്നു നിഷ്കാസിതനായശേഷം ബാനൎജ്ജി ഉപജീവനമാൎഗ്ഗമായി സ്വീകരിച്ചതു വിദ്യാഭ്യാസവകുപ്പാണ്. ഇംഗ്ലീഷുസാഹിത്യപ്രവാചകനായി അദ്ദേഹംമെട്രോപ്പോളിററൻകോളേജിൽ

നിയമിക്കപ്പെട്ടു. 1881-ൽ ഈ ജോലിക്കു വിഘ്നം വരാതെ പ്രീചർച്ച്കോളേജിലെ പ്രവൃത്തിയും നോക്കിപ്പോന്നു. ഇക്കാലത്തൊക്കെ ബാനർജ്ജിയുടെ ധനസ്ഥിതി വളരെ ആശാസ്യമായിരുന്നില്ലെന്നാണ് കാണുന്നതു്. ഒരു കൊല്ലം കഴിഞ്ഞപ്പോൾ അദ്ദേഹം സ്വന്തമായി ഒരു സ്ക്കൂൾ ആരംഭിച്ചു. ഏഴുകൊല്ലത്തെ പരിശ്രമഫലമായി ആദ്യംകഷ്ടിച്ചു നൂറു വിദ്യാർത്ഥികളുമായിത്തുടങ്ങിയപ്രസ്തുതവിദ്യാലയം ഒരു കോളേജായിത്തീർന്നു. ഇന്ത്യാക്കാരുടെ സ്നേഹവിശ്വാസഭാജനമായ റിപ്പൺപ്രഭുവിന്റെ സ്മാരകമായി പ്രസ്തുതകോളേജിന്നു റിപ്പൺകോളേജ് എന്നുപേരിട്ടു. ഇപ്പോൾ അതു ബങ്കാളിലെ പ്രധാനപ്പെട്ട വിദ്യാലയങ്ങളിൽ ഒന്നായിട്ടുതന്നെ ശോഭിക്കുന്നു. റിപ്പൺ കോളേജിന്റെ ഉത്ഭവം, അഭിവൃദ്ധി, ആധുനികസ്ഥിതി എല്ലാം ബാനർജ്ജിയുടെ പരിശ്രമഫലമല്ലാതെ വേറെയാതൊന്നുമല്ല. ആ സ്ഥാപനം ഇന്നും ഏവൎക്കും അഭിമാനജനകമായിത്തന്നെ ശോഭിക്കുന്നു. അദ്ദേഹത്തിന്റെ വിദ്യാഭ്യാസപ്രചാരതൃഷ്ണയ്ക്കു് എത്രതന്നെ ധന്യവാദം പറഞ്ഞാലും മതിയാകുന്നതല്ല. അനേകായിരം വിദ്യാർത്ഥികൾ അദ്ദേഹത്തിന്റെ കല്പനകളനുസരിച്ചു നടന്നിരുന്നു. വിദ്യാർത്ഥിലോകത്തിന്റെ ആരാധനയ്ക്കു് അദ്ദേഹം വിഷയീഭവിച്ചതിനുള്ള പ്രധാന കാരണം സ്വാർത്ഥരഹിതമായ പ്രവൃത്തിയാണെന്നു നിസ്സംശയം പറയാം.

അദ്ദേഹത്തിന്റെ പത്രപ്രവർത്തനനൈപുണ്യവും വിശിഷ്യ വക്തവ്യമാണ്. ലിട്ടൺപ്രഭുവിന്റെ ഭരണ

കാലത്ത് ഉമേശചന്ദ്രബാനൎജ്ജിയുടെ മേൽനോട്ടത്തിൽ നടത്തിയിരുന്ന ബംഗാളിയെന്ന പത്രം സുരേന്ദ്രനാഥ ബാനൎജ്ജി ഏറ്റെടുത്തു. ഒരു അദ്ധ്യാപകനായിരുന്നു് വിദ്യാൎത്ഥികളെ നയിച്ചതുകൊണ്ടുമാത്രം തൃപ്തിപ്പെടാവുന്നതല്ലെന്നായിരുന്നു അദ്ദേഹത്തിന്റെ അഭിപ്രായം. ബാനൎജ്ജി തന്റെ സമയം മുഴുവനും ബംഗാളിയുടെ അഭിവൃദ്ധിക്കുവേണ്ടി ചെലവിട്ടു. ബംഗാളിയുടെ പൊരുക്കായ്മ വിമൎശനവും, നിഷ്പക്ഷപാതവും നിൎഭീകവുമായ അഭിപ്രായപ്രകടനവും ഏവരുടെയുംശ്രദ്ധയ്ക്കു വിഷയമായി. ഗ്രാഹകന്മാരുടെ സംഖ്യ അചിരേണ വൎദ്ധിച്ചു. ബങ്കാളി ഒരു പ്രതിദിനപത്രമായി. ആറായിരത്തിലധികം വരിക്കാർ അതിനുണ്ടായിരുന്നു. ഒരു നാട്ടുഭാഷാപത്രത്തിനു് അത്രയും വളരെ വരിക്കാരുണ്ടാവുകയെന്നതു വലിയൊരു നേട്ടമായിരുന്നു. റയിട്ടരുടെ കമ്പിവൎത്തമാനത്തിനു പണം കൊടുത്തിരുന്ന ഒരു പത്രമായിരുന്നു അതെന്നുകൂടെ വക്തവ്യമാണു്.

നിൎഭയമായി രാജ്യകാൎയ്യങ്ങളെ വിമൎശിക്കുന്ന ഒരു പത്രാധിപരുടെ നില ഉൽക്കണ്ഠാജനകമാണല്ലോ. ഈ സാമാന്യനിയമത്തിനു് ബാനൎജ്ജി ഒരപവാദവിധിയായിരുന്നില്ല. അധികാരസ്ഥന്മാരുടെ ഗൃദ്ധ്രനേത്രത്തിനു ബാനൎജ്ജിയുടെ അതികഠിനമായ വിമൎശനവും വിഷയമാകാതിരുന്നില്ല. പ്രത്യേകിച്ചു് ആംഗ്ലോ ഇന്ത്യന്മാർ ബാനൎജ്ജിയുടെ നേരെ വൈരം കരുതിപ്പോന്നിരുന്നു. ആ വൈരനിൎയ്യാതനത്തിനു് അവർ അവസരം പ്രതീക്ഷിച്ചു

കൊണ്ടാണിരുന്നതു്. ആ അവസരവും അധികം താമസിക്കാതെ വന്നു. കൽക്കത്താ ഹൈക്കോടതിയിലെ ഒരു ജസ്റ്റിസ് ഒരു കേസ്സിൽ തെളിവിനായി സാളഗ്രാമം കോടതിയിൽ കൊണ്ടുവരണമെന്നാവശ്യപ്പെട്ടു. 'ബംഗാളി' ഈ പ്രവൃത്തിയെ കഠിനമായി ആക്ഷേപിച്ചു. കോടതിയെ ആക്ഷേപിച്ചതിനു ബാനർജിയെ വിചാരണ ചെയ്യുകയും രണ്ടുമാസത്തെ തടവിനു ശിക്ഷിക്കുകയും ചെയ്തു. അദ്ദേഹം മാപ്പുചോദിക്കുവാൻ സന്നദ്ധനായിരുന്നുവെങ്കിലും അതു സ്വീകൃതമായില്ല. സർ. പി. സി. മിത്ര ബാനർജി കുററക്കാരനല്ലെന്നഭിപ്രായപ്പെട്ടുവെങ്കിലും ഭൂരിപക്ഷം അദ്ദേഹത്തിനനുകൂലമായിരുന്നില്ല. ഈ പ്രവൃത്തിയെപ്പററി ഇന്ത്യയിൽ പലെടങ്ങളിലും ആക്ഷേപം പുറപ്പെടുവിച്ചിരുന്നു. ബാനർജി നിരപരാധിയാണെന്നും കോടതിയുടെ പ്രവൃത്തി അന്യായമായിപ്പോയെന്നും ഇന്ത്യയിലെ നാനാഭാഗങ്ങളിൽനിന്നും മഹാജനങ്ങൾ പറഞ്ഞു. തടവിൽനിന്നു വിമുക്തനായതിനുശേഷം ബാനർജി ഇന്ത്യയിൽ നാനാഭാഗത്തും സഞ്ചരിക്കുകയും ജനങ്ങൾ അദ്ദേഹത്തെ ആഘോഷപൂർവ്വം സ്വാഗതം ചെയ്യുകയും ചെയ്തു.

ഭാരതത്തിലെ രാഷ്ട്രീയ ബോധത്തിനും, ബാനർജിയുടെ പത്രപ്രവർത്തനത്തിനും തമ്മിൽ സാരമായ ബന്ധമുണ്ടു്. ബംഗാളിമുഖേന അദ്ദേഹം മാതൃഭൂമിക്കു ചെയ്ത ഉപകാരം അനർഘമാണു്. ലിട്ടൺപ്രഭു, റിപ്പൺപ്രഭു, കഴ്സൻപ്രഭു മുതലായ വൈസറായിമാരുടെ ഭരണകാലത്തുണ്ടായ എല്ലാ വിശേഷ സംഭവങ്ങളും ബാന

ജ്ജിയുടെ നിരൂപണത്തിന്ന വിഷയമായിട്ടുണ്ട്. സാമ്രാജ്യപത്രപ്രവർത്തകസമ്മേളനത്തിന്ന ബാനർജ്ജിയെ ക്ഷണിച്ചിരുന്നു. അദ്ദേഹത്തിന്റെ പ്രസംഗം എല്ലാവരുടേയും ശ്രദ്ധയ്ക്കു വിഷയമായി. അതിന്നു ശേഷമുണ്ടായ ക്രോമർപ്രഭുവിന്റെ പ്രസംഗത്തിൽ നാട്ടുഭാഷാപത്രങ്ങളുടെ നടത്തിപ്പിൽ ഉള്ള ദോഷങ്ങളെപ്പററി പറഞ്ഞിരുന്നു. ബാനർജ്ജി എഴുന്നേററു അതിന്നൊക്കെ ശരിയായ സമാധാനം പറഞ്ഞു. പത്രികാരാജ്യത്തിൽനിന്നു വന്ന ഒരു പ്രതിനിധി ബാനർജ്ജിയെപ്പോലുള്ള കുറേപ്പേരുണ്ടെങ്കിൽ തീർച്ചയായും സ്വരാജ്യം ലഭിക്കുമെന്നു പറയുകയുണ്ടായി.

ഇവ്വണ്ണം ജൂലായി ൨൬-ാംനു ബാബു സുരേന്ദ്രനാഥ ബാനർജ്ജി അനന്തമോഹനബോസ് തുടങ്ങിയ ചില മഹാന്മാരുടെ ഉത്സാഹത്തിന്റെ ഫലമായി ഇന്ത്യൻ അസോസിയേഷൻ സ്ഥാപിക്കപ്പെട്ടു. അസോസിയേഷൻ തുടങ്ങുന്ന ദിവസം രാവിലെ ബാനർജ്ജിയുടെ ഏകപുത്രൻ നിര്യാതനായി. ബാനർജ്ജി അന്നത്തെ യോഗത്തിന്ന സന്നിഹിതനാകുമെന്നു ആരും പ്രതീക്ഷിച്ചിരുന്നില്ല. എന്നാൽ അദ്ദേഹത്തിന്റെ കൃത്യനിഷ്ഠ പുത്രശോകത്താൽ നിരോധിതമായില്ല. രാജ്യത്തിലെ ഒരു പ്രധാന സംഭവമായി അദ്ദേഹം ഗണിച്ചിരുന്ന ഒരു യോഗത്തിന്നു സന്നിഹിതനാകാതിരുന്നുവെങ്കിൽ ജനങ്ങളുടെ ഉത്സാഹം ക്ഷീണമാകുമായിരുന്നു. എങ്കിലും അദ്ദേഹത്തിന്റെ അസന്നിധാനം നിരുപദ്രവമായി ആരും ഗണിക്കുമായിരുന്നില്ല

ബാനൎജ്ജിയുടെ ജായാപദം അലങ്കരിച്ചിരുന്ന മഹതിയും അദ്ദേഹം യോഗത്തിനു പോകണമെന്നു അഭിപ്രായപ്പെട്ടു. ആ സാധ്വീരത്നത്തിന്റെ മഹാമനസ്കതയേപ്പററി ബാനൎജ്ജി തന്റെ പൂൎവ്വകാലസ്മരണകൾ എന്ന പുസ്തകത്തിൽ ഒന്നു രണ്ടു തവണ പ്രശംസിച്ചു പറഞ്ഞിട്ടുണ്ടു്. പ്രസ്തുത സംഘത്തിന്റെ കാൎയ്യദൎശിയായി അദ്ദേഹം വളരെക്കാലം ഇരുന്നിട്ടുണ്ടു്. ഇന്ത്യൻ അസോസിയേഷൻ ഏൎപ്പെടാത്ത വലിയ കാൎയ്യങ്ങളൊന്നും അക്കാലത്തുണ്ടായിട്ടില്ല. അസോസിയേഷന്റെ പ്രചരണവേലയ്ക്കു് ബാനൎജ്ജി പല ദിക്കിലും സഞ്ചരിക്കുകയും പ്രസംഗിക്കുകയും ചെയ്തു.

ഭാരതമഹാജനസഭയിൽ അദ്ദേഹത്തിനുണ്ടായിരുന്ന സ്ഥാനം ഏററവും പ്രധാനമായിരുന്നു. ഒന്നാമത്തെ യോഗത്തിലൊഴികെമിക്കതിലുംഅദ്ദേഹം പോയിരുന്നു. പ്രധാനപ്പെട്ട വിഷയങ്ങൾ സഭയിൽ അവതരിപ്പിക്കുന്നതിനുള്ള ഭാഗം മിക്കപ്പോഴും അദ്ദേഹത്തിന്നായിരുന്നു. കോൺഗ്രസ്സിന്നു സന്നിഹിതരായ അനേകായിരം ജനങ്ങൾക്കുള്ള പ്രധാനാകൎഷണം ബാനൎജ്ജിയുടെ സന്നിധാനവും പ്രസംഗവുമായിരുന്നുവെന്നു തീൎച്ചയാണു്. അദ്ദേഹത്തിന്റെ പ്രസംഗത്തിനുള്ള ശക്തി അപാരമായിരുന്നു. നിയമനിൎമ്മാണസഭാപരിഷ്കാരത്തിനു് ഇന്ത്യയിൽനിന്നു കുറെ പ്രതിനിധികളെ ഇംഗ്ലണ്ടിലേക്കു് അയക്കണമെന്നും, അതിനുവേണ്ട ചെലവിലേക്കു കുറെ പണം ആവശ്യമാണെന്നും കോൺഗ്രസ്സിൽനിന്നു തീരുമാനിച്ചു. ബാനൎജ്ജിയുടെ പ്രസംഗം കഴിഞ്ഞ ഉടനെ 60,000 ക.

പലരിൽനിന്നുമായി ലഭിച്ചു. നിവേദകസംഘത്തിൽ ബാനൎജ്ജിയും ഉൾപ്പെട്ടിരുന്നു. ഇംഗ്ലണ്ടിൽ പോയി അനേകം സഭകളിൽ പ്രസംഗിക്കുകയും അതിലെല്ലാം നല്ല അഭിപ്രായം സമ്പാദിക്കുകയും ചെയ്തു. അദ്ദേഹത്തിൻെറ വാഗ്മിതചത്തെ ബഹുമാനിച്ചിരുന്ന ഒരു ഇംഗ്ലീഷുകാരൻ ഇപ്രകാരം പറഞ്ഞിരിക്കുന്നു. "പാർലിമെണ്ടിൽ തഴക്കവും പഴക്കവും സിദ്ധിച്ച അംഗങ്ങൾക്കു ബാനൎജ്ജിയുടെ പ്രസംഗത്തിൽ പിററിൻെറ പ്രൌഢഗംഭീരശബ്ദവും, ഫോക്സിൻെറ സംഭാഷണ ചാതുൎയ്യവും, ബൎക്കിൻെറ ഉദാഹരണബാഹുല്യവും, ഷറിഡൻെറ ഫലിതപ്രയോഗവും ഒരുമിച്ചു കാണാമായിരുന്നു." ഇതു് ആ പ്രഭാഷകാഗ്രേസരൻെറ യോഗ്യതയാലോചിക്കുമ്പോൾ ഒരതിശയോക്തിയല്ലെന്നു മനസ്സിലാക്കാം. ബാനൎജ്ജിയുടെ മഹൽകൃത്യങ്ങളുടെ ഫലമായി അദ്ദേഹത്തെ പതിനൊന്നാമത്തെ കോൺഗ്രസ്സിന്നു അദ്ധ്യക്ഷനായി തിരഞ്ഞെടുത്തു. ആഭ്യന്തരകലഹങ്ങൾ അന്നു കോൺഗ്രസ്സിൻെറ ശക്തിയെ ക്ഷയിപ്പിക്കുകയും, പ്രവൎത്തനത്തെ വ്യാകുലപ്പെടുത്തുകയും ചെയ്തിരുന്നു. ബാനൎജ്ജിയുടെ പ്രസംഗം ജനങ്ങളുടെ ഉത്സാഹത്തെ വൎദ്ധിപ്പിക്കുന്നതും അവരെ ഏകീകരിക്കുന്നതുമായിരുന്നു. മൂന്നുമണിക്കൂറുനേരം നീണ്ടുനിന്ന ആ പ്രസംഗപ്രവാഹം എഴുതിയ ഒന്നിനേയും അടിസ്ഥാനപ്പെടുത്തിയല്ലായിരുന്നു. ശ്രോതാക്കൾ ഇതു് അലൌകികപ്രഭാവമാണെന്നു പറഞ്ഞിരുന്നു. പതിനെട്ടാമത്തു പൂനയിൽവെച്ചു നടത്തിയ ഭാരതമഹാജനസഭയിലും സുരേന്ദ്രനാഥബാനൎജ്ജി തന്നെയായിരുന്നു അദ്ധ്യക്ഷൻ.

ബെങ്കാൾ വിഭാഗത്തോടുകൂടി ബാനൎജ്ജിയുടെ ജീവിതത്തിൽ ഒരു പ്രധാനാദ്ധ്യായം തുടങ്ങുന്നു. സ്മരണീയമായ ആ സന്ദൎഭത്തിൽ ജനങ്ങളുടെ നേതൃത്വം വഹിക്കുന്നതിനു് അദ്ദേഹംതന്നെയായിരുന്നു അവകാശി. അനേകായിരം ജനങ്ങൾ അദ്ദേഹത്തിന്റെ പാദവന്ദനം ചെയ്യുന്നതുതന്നെ പുണ്യമായി കരുതിയിരുന്നു. ബെങ്കാളികളുടെ ഐക്യത്തിന്റെ പ്രത്യക്ഷനിദൎശനമായ ഫെഡറേഷൻ മണ്ഡപത്തിന്റെ ശിലാസ്ഥാപനത്തിനു് ആനന്ദമോഹൻബോസിന്റെ പ്രസംഗം വായിപ്പാനും, അനേകം സദസ്സുകളിൽ പ്രസംഗിക്കുവാനും, സ്വദേശിഫണ്ടിലേയ്ക്കു പണം പിരിക്കുവാനും എല്ലാററിനും ബാനൎജ്ജിതന്നെയായിരുന്നു പ്രധാനി. ഇംഗ്ലീഷിലെന്നപോലെ ബെങ്കാളിയിലും പ്രസംഗം ചെയ്യുന്നതിനു് അദ്ദേഹത്തിനുള്ള സാമൎത്ഥ്യം അന്നാണു് വെളിപ്പെട്ടതു്. സ്വദേശിയും ബഹിഷ്കരണവും ഒരു നാണ്യത്തിന്റെ അകവും പുറവുമാണെന്നു് അദ്ദേഹം പറയാറുണ്ടായിരുന്നു. അക്കാലത്തെ സംഭവങ്ങൾ അദ്ദേഹത്തിന്റെ മുൻ പ്രസ്താവിച്ച 'എന്റെ സ്മരണകൾ' എന്ന പുസ്തകത്തിൽ വിശദമായി വൎണ്ണിച്ചിട്ടുള്ളതു് എല്ലാവരും വായിച്ചു നോക്കേണ്ടതാണു്. ഇന്ത്യൻ കാൎയ്യങ്ങൾക്കുവേണ്ടി അദ്ദേഹം പലപ്പോഴും ഇംഗ്ലണ്ടിലേക്കു പോയിട്ടുണ്ടു്. നിയമനിൎമ്മാണസഭാപരിഷ്കാരത്തിനു വേണ്ടി പോയ നിവേദകസംഘത്തെപ്പററി മുമ്പൊരിക്കൽ പറഞ്ഞുവല്ലോ. രാജ്യകാൎയ്യത്തിനുവേണ്ടി കുഡുംബക്ഷേമത്തെ ഗണിക്കാതെ തന്റെ കയ്യിൽ ഉള്ള ധനം മുഴുവനും ചെലവാക്കുവാനും അദ്ദേഹം മടിച്ചിട്ടില്ല.

വെൻബി കമ്മീഷൻ മുമ്പിൽ തെളിവു കൊടുക്കുവാൻ ഫ്രഡ്സിൽ അദ്ദേഹം പോയിരുന്നു. ഇന്ത്യൻ രാജ്യകാര്യങ്ങളെപ്പററി അദ്ദേഹത്തിനുള്ള വിജ്ഞാനത്തെ ഏവരും ബഹുമാനിച്ചു. അദ്ദേഹത്തിനു മാത്രമല്ല ഇന്ത്യക്കാർക്കാകെ അഭിമാനകരമായ പല പ്രസംഗങ്ങളും അദ്ദേഹം അക്കാലത്തു ചെയ്തിരുന്നു. ഒരു നിയമനിർമ്മാണസഭാസാമാജികൻെറ നിലയ്ക്കും, നഗരപരിപാലനസംഘത്തിൻെറ നിലയ്ക്കും അദ്ദേഹത്തിനുള്ള പ്രശസ്തി അസാമാന്യമായിരുന്നു. ഇരുപത്താറു വയസ്സാകുമ്പോൾ അദ്ദേഹം കൽക്കത്താ കോർപ്പറേഷനിലെ അംഗമായി തിരഞ്ഞെടുക്കപ്പെട്ടു. സുപ്രസിദ്ധമായ കൽക്കത്താ മുൻസിപ്പാൽ ആക്ട് പാസ്സാകുന്നതുവരെ ബാനർജി അതിലെ അംഗമായിരുന്നു.

ജനങ്ങളുടെ നേതാവായിരിക്കുന്നതിനും പ്രസിദ്ധി സമ്പാദിക്കുന്നതിനും അദ്ദേഹം പ്രാപ്തനായിരുന്നു. അവസാനകാലം വളരെ ശാന്തനായിട്ടാണ് അദ്ദേഹം കഴിച്ചുകൂട്ടിയത്. നിയമനിർമ്മാണസഭകളെപ്പററിയും അവയുടെ ഉപയോഗത്തെപ്പററിയും ജനങ്ങളുടെ ഇടയിൽ ഭിന്നാഭിപ്രായമുണ്ടായി. എന്നാലും ബാനർജി രാജ്യത്തിനു ചെയ്ത നന്മയെ മറക്കുവാനോ മറയ്ക്കുവാനോ ആർക്കും സാധിക്കുന്നതല്ല. സാമ്രാജ്യസഭയിലേക്കുള്ള തിരഞ്ഞെടുപ്പിൽ രണ്ടു പ്രാവശ്യം അദ്ദേഹം പരാജിതനായെങ്കിലും മൂന്നാമത്തെ തവണ തിരഞ്ഞെടുക്കപ്പെട്ടു. ബങ്കാളിലെ പ്രധാനമന്ത്രിപദം അലങ്കരിച്ചു കുറച്ചുകാലം പ്രവൃത്തിയെടുക്കുവാൻ അദ്ദേഹത്തിനു ഭാഗ്യമുണ്ടായി.

൧൯൨൭ ആഗസ്റ്റ്മാസത്തിൽ അദ്ദേഹം തന്റെ ൭൭-ാമത്തെ വയസ്സിൽ നിര്യാതനായി. അദ്ദേഹത്തിന്റെ മരണത്തിൽ അനുശോചിക്കുന്നതിന് അനേകലക്ഷം ജനങ്ങളുണ്ടായിരുന്നു. അതിൽപരം എന്തൊരു ഭാഗധേയമാണ് ഒരു നേതാവിനു ലഭിക്കുവാനുള്ളതു്?

അദ്ദേഹത്തിന് ഒരു മകനും അഞ്ചു പുത്രിമാരുമുണ്ടായിരുന്നു. പരിഷ്കാരത്തെപ്പററി പ്രശംസിക്കുകയും, അതു നടപ്പിൽ വരുത്തുകയും ചെയ്യുന്ന ഒരാളായിരുന്നു ബാനർജ്ജി. അതുകൊണ്ടു തന്റെ മക്കളെയെല്ലാം അദ്ദേഹം വിദ്യാഭ്യാസം ചെയ്യിച്ചു. കുലീനബ്രാഹ്മണവംശജാതമാരായ പെൺകുട്ടികൾക്കു വിദ്യാഭ്യാസം ലഭിക്കുകയെന്നുള്ളതു വളരെ അപൂർവ്വമായിരുന്നു എന്ന് ഈ അവസരത്തിൽ ഓർമ്മിക്കേണ്ടതാണ്. കൽക്കത്തയിൽ അദ്ദേഹത്തിനു പലവിധത്തിലുള്ള ജോലികളുണ്ടായിരുന്നുവെങ്കിലും അവിടെനിന്നു പതിമൂന്നു നാഴിക ദൂരമുള്ള മണിപുരമെന്ന ഗ്രാമമായിരുന്നു അദ്ദേഹത്തിന്റെ താമസസ്ഥലം. തോട്ടംവെച്ചു പിടിപ്പിക്കുന്നതിനും, കൃഷിക്കും അദ്ദേഹത്തിനുള്ള താല്പര്യം അസാമാന്യമായിരുന്നു. വിശ്രമസമയം ഈ വിധത്തിലുള്ള പ്രവൃത്തികൾക്കായാണ് അദ്ദേഹം വ്യയം ചെയ്തിരുന്നതു്. എഴുപതു വയസ്സു കഴിഞ്ഞതിനു ശേഷവും കായികവ്യായാമം ചെയ്യുന്നതിൽ അദ്ദേഹം ഉപേക്ഷ വരുത്തിയിരുന്നില്ല. ഈ പരിശീലനത്താൽ അദ്ദേഹത്തിനു ലഭിച്ച ഗുണത്തെപ്പററി ബാനർജ്ജി പലപ്പോഴും പറയാറുണ്ടു്. അമ്പതുകൊല്ലത്തോളം അദ്ദേഹം രാജ്യത്തിന്റെ നാനാമുഖമായ അഭി

വൃദ്ധിക്കുവേണ്ടി പരിശ്രമിച്ചിട്ടുണ്ട്. ഇത്രയുംകാലം മാതൃരാജ്യശുശ്രൂഷണം ചെയ്തിട്ടുള്ള ഒരു മഹാനെ പറയുവാൻ സാധിക്കുമോ എന്നു സംശയമാണ്. അദ്ദേഹം ഏറ്റെടുത്ത മിക്ക കാര്യങ്ങളിലും ജയം നേടിയിട്ടുണ്ട്. പരിശ്രമത്തിൻെറ ഫലം കാണുവാൻ അദ്ദേഹത്തിനു ഭാഗ്യമുണ്ടായിരുന്നു. ഈ മഹാനെപ്പററിയുള്ള സ്മരണ ഏതു കാലത്തും ഏവക്കും ഉണ്ടാകുന്നതാണ്. ഇതത്രെ സാക്ഷാൽ മഹത്വം.

---

## ര. രമേശചന്ദ്രദത്തൻ.

---

പ്രശസ്തന്മാരായ അഭിനവമഹാന്മാരിൽ, പലപ്രകാരത്തിൽ ഉന്നതസ്ഥാനത്തിന് അർഹനാണ് രമേശചന്ദ്രദത്തൻ. പ്രശംസനീയമായബുദ്ധിവൈശിഷ്ട്യത്തിന്റേയും, വാസനാവൈഭവത്തിൻേറയും, വിസ്മയനീയമായ പാണ്ഡിത്യത്തിൻേറയും,രാജ്യതന്ത്രനൈപുണ്യത്തിൻേറയും, മൂത്തീകരണമോ നമ്മുടെ നായകനെന്ന്, അദ്ദേഹത്തിൻെറ ലോകചയ്യ പരിശോധന ചെയ്യുന്നവക്കും തോന്നിപ്പോകുന്നതു ലേശവും ആശ്ചയ്യമല്ല. പ്രഖ്യാതനായ ഒരു വിദ്യാത്ഥിയുടേയും, നിഷ്പക്ഷപാതിയും ജനസമ്മതനും ആയ ഒരു ഉദ്യോഗസ്ഥൻേറയും, ഉൽകൃഷ്ടാശയസമ്പന്നനായ ഒരു സരസകവിയുടേയും, വിശ്വവിശ്രുതനായ ഒരു ചരിത്രകാരൻേറയും, ഊർജ്ജസ്വലനായ

ഒരു സ്വദേശാഭിമാനിയുടേയും വശ്യവാഗ്വിലാസസമ്പന്നനായ ഒരു പ്രഭാഷകൻേറയും നിലയിൽ അദ്ദേഹത്തിനുള്ള മഹിമയും ഖ്യാതിയും നിസ്തുല്യംതന്നെ.

ഏതാദൃശനായ നായകൻെറ ജനനം ഫെബ്രുവരി-ൽ ആണു്. കല്ക്കട്ടായ്ക്കു സമീപം റാംബാഗൻ എന്ന പ്രദേശത്താണു് അദ്ദേഹത്തിൻെറ ജനനസ്ഥാനമായ മാന്യകുടുംബം. സമ്പൽസമൃദ്ധികൊണ്ടും, കുലീനതയിലും മററും പ്രസിദ്ധിയുള്ള ഒരു കുടുംബത്തിലാണു് പ്രസ്തുതമഹാൻ ഭൂജാതംചെയ്തതു്.

"ഹെയാർസ്ക്കൂൾ" എന്നു് ഇപ്പോൾ സുപ്രസിദ്ധമായി ഭവിച്ചിരിക്കുന്ന വിദ്യാലയത്തിൽ പ്രാരംഭവിദ്യാഭ്യാസം നടത്തിയതിൻെറശേഷം, ഉൽകൃഷ്ടവിദ്യാഭ്യാസത്തിനായി നായകൻ കല്ക്കട്ടാപ്രസിഡൻസികോളേജിൽ പ്രവേശിച്ചു. പ്രായാതീതമായ ബുദ്ധിചാതുര്യവും, സ്ഥിരോത്സാഹവും, പഠിതവ്യത്തിലുള്ള നിസ്സീമമായ ജാഗ്രതയും ഉത്സാഹവും, സർവലോകവശ്യമായ സൌശീല്യാദിഗുണങ്ങളും നിമിത്തം ഭാവിയായ ഉൽക്കർഷത്തെകാലേക്കൂട്ടിത്തന്നെ ആ യുവാവു സൂചിപ്പിച്ചിരുന്നു. സ്തുത്യഹമായ വിധത്തിൽ സർവകലാശാലാചര്യ പൂർത്തീകരിച്ചശേഷം, ഉപരി വിദ്യാഭ്യാസത്തിനായി അദ്ദേഹം ഇംഗ്ലണ്ടിലേയ്ക്കു പുറപ്പെട്ടു. സിവിൽസർവീസ്സുപരീക്ഷയ്ക്കു പഠിച്ചുപ്രശംസാർഹമായ വിജയം സമ്പാദിക്കയും, നിയമവിദ്യാഭ്യാസം നടത്തുകയും ചെയ്തിട്ടാണു് ഒത്തൻ സ്വദേശത്തേയ്ക്കു മടങ്ങിപ്പോന്നതു്. അപ്പോൾ അദ്ദേഹത്തിനു് ഇരുപത്തിമൂന്നുവയസ്സു പ്രായമുണ്ടായിരുന്നുള്ളു.

൧൮൭൫-ൽ ആ യുവാവ് ഇൻഡ്യൻസിവിൽസർവ്വീസിൽ പ്രവേശിച്ചു. അദ്ദേഹത്തിൻെറ ഉദ്യോഗകാലം ദീർഘമായിരുന്നു. ൨൫ സംവത്സരത്തോളം ആ മഹാൻ ബങ്കാളത്തെ പല ഡിസ്ത്രിക്ററുകളുടേയും ഭരണകർത്താവായി ജോലിചെയ്തു ഗവമ്മെൻറിൻെറയും ഭരണീയജനങ്ങളുടെയും തൃപ്തിയും സൌഹാർദ്ദവും സമ്പാദിച്ചു. ബർഡ്വാൻ, മിഡ്നപ്പൂർ, മിമ്മെൻസിങ്ങ് മുതലായ ഡിസ്ത്രിക്ററുകളിലാണ് അദ്ദേഹം ഡിസ്ത്രിക്ററാഫീസരായി ഇരുന്നിട്ടുള്ളത്. ഇരുപത്തിമൂന്നും ലക്ഷവും ഉപരിയും ജനസംഖ്യയുള്ള പ്രദേശങ്ങളുടെ ഭരണകർത്തൃത്വം അത്ര ലഘുവായ കാര്യമായി വരുന്നതല്ലല്ലോ. മിസ്റ്റർ ദത്തൻെറ ഭരണം സംബന്ധിച്ച് ആക്കെങ്കിലും വല്ല സങ്കടമോഭിന്നാഭിപ്രായമോ എപ്പോഴെങ്കിലും ഉണ്ടായിട്ടുണ്ടോ എന്നു സംശയമാണ്. ഗവമ്മെൻറും ജനങ്ങളും അദ്ദേഹത്തെ ഒരു മാതൃകാഡിസ്ത്രിക്ററാഫീസരായിട്ടാണ് ഗണിച്ചുപോന്നത്. ഉദ്യോഗസംബന്ധമായ ഭാരമേറിയ കൃത്യങ്ങൾ നടത്തുന്നതിൽ അദ്ദേഹത്തിനു പൌരപ്രമാണികളായ ജമിന്ദാരന്മാരുടേയും ജനസാമാന്യത്തിൻേറയും നിരങ്കുശമായ സഹകരണം ആവശ്യപ്പെട്ടപ്പോഴെല്ലാം ലഭിച്ചിട്ടുണ്ട്. ഇത്ര ജനരഞ്ജനയും വശ്യനയവും ഉള്ള ഒരു ഇൻഡ്യാക്കാരനായ ഉദ്യോഗസ്ഥൻ എപ്പോഴെങ്കിലും ഉണ്ടായിട്ടുണ്ടോ എന്നു സംശയം തന്നെ.

നമ്മുടെ നായകൻെറ ഭരണശ്രേഷ്ഠിയും യോഗ്യതകളും ഗവമ്മെൻറിൻെറ ഗാഢമായ ശ്രദ്ധയ്ക്കു വിഷയീഭവി

ച്ചുകൊണ്ടിരുന്നു. അതിൻെറ ഫലമായി ഡിവിഷനൽ കമ്മിഷണർ ഉദ്യോഗം അദ്ദേഹത്തിന്നു ലഭിച്ചു. അക്കാലത്തു് ഒരു ഭാരതീയന്നു പ്രാപിക്കുവാൻ കഴിവുള്ള ഏററവും ഉയൎന്ന ഉദ്യോഗമായിരുന്നു അതു്.

൧൮൯൫-ൽ അദ്ദേഹം ഉദ്യോഗം ഒഴിഞ്ഞു. എങ്കിലും സാധാരണമായി ഉയൎന്ന ഉദ്യോഗങ്ങൾ വഹിച്ചശേഷം, കായികവും മാനസികവുമായുള്ള സൎവ്വശക്തികളും ക്ഷയിക്കയാൽ പൌരകാൎയ്യങ്ങൾക്കു കേവലം അശക്തരാണോ എന്നു ശങ്ക അങ്കുരിപ്പിക്കുമാറു്, ചില ആളുകൾ അനുവൎത്തിച്ചു വരാറുള്ളതുപോലെ ഉലൂകജീവിതം നയിക്കാമെന്നു് അദ്ദേഹം ആശിച്ചില്ല. ശേഷിച്ച ആയുഷ്കാലവും മാതൃഭൂമിയുടെ അഭ്യുദയത്തിനായി വിനിയോഗിക്കാമെന്നു് ആ മഹാൻ തീർച്ചയാക്കി. ദീൎഘകാലമായി ഇൻഡ്യയുമായുള്ള ഭരണപരിചയം നിമിത്തം ജനസാമാന്യത്തിൻെറ ക്ലേശവും കഷ്ടതയും ഏതേതു വിഷയങ്ങളിലായിരുന്നുവെന്നു് അദ്ദേഹത്തിന്നു നിശ്ചയമുണ്ടായിരുന്നു. ഭാരതഖണ്ഡത്തിൽ ഏറിയൊരു കാലമായി ദാരിദ്ര്യവും കൃഷിപ്പിഴയും കടന്നു സ്ഥായിയായ സ്ഥാനം പിടിച്ചിരിക്കുന്നുവെന്നു് അദ്ദേഹം മനസ്സിലാക്കുകയും, ജനസാമാന്യത്തിൻെറ സങ്കടം കണ്ടറിയുകയും ചെയ്തിരുന്നതിനാൽ അതിന്നു് ഒരു നിവാരണമാൎഗ്ഗം കണ്ടുപിടിക്കണമെന്നു ഉത്തൻ മുൻകൂട്ടി തന്നെ നിശ്ചയിച്ചിരുന്നു. തന്നിമിത്തം ഉദ്യോഗത്തിൽനിന്നും പിരിഞ്ഞ ഉടൻ പ്രസ്തുത വിഷയം സംബന്ധിച്ച പൊതുജനാഭിപ്രായം സമ്പാദിപ്പാനായി, അദ്ദേഹം ഇംഗ്ലണ്ടിലേക്കു പോയി. ആംഗലപൌരന്മാരുടെ

അനുഭാവവും സഹകരണവും ഉണ്ടായാൽ ഉദ്ദേശ്യം നിഷ്പ്രയാസം സാധിച്ചുകൊള്ളാമെന്നു ആ മഹാനു ഉറപ്പുണ്ടായിരുന്നു. ഒരു സംവത്സരം മുഴുവൻ തത്സംബന്ധമായുള്ള പ്രസംഗങ്ങൾ അദ്ദേഹം നടത്തിക്കൊണ്ടിരുന്നു. രാജദ്രോഹനിയമത്തേയും പ്രക്ഷോഭജനകമായ കൽക്കട്ടാ മുൻസിപ്പൽ ബില്ലിനേയും സംബന്ധിച്ചും അദ്ദേഹം പ്രസംഗിക്കാതെയിരുന്നില്ല. അക്കാലത്തായിരുന്നു മിസ്റ്റർ ദത്തൻ "കറൻസി കമ്മിററി" മുൻപാകെ മൊഴികൊടുത്തതു്. ആ കമ്മിററിയുടെ അദ്ധ്യക്ഷൻ, ഇൻഡ്യാ സ്റ്റേററുസെക്രട്ടറിയായിരുന്ന സർ ഹെൻറിഫൌളർ ആയിരുന്നു. നമ്മുടെ നായകൻെറ മൊഴി വളരെ പ്രാധാന്യമുള്ളതായി കമ്മിററിക്കു ബോദ്ധ്യംവന്നു. അതിൻെറ ഫലമായി, ഇൻഡ്യൻകറൻസി സംബന്ധിച്ചു മൊഴികൊടുക്കുവാൻ യോഗ്യന്മാരായ മറേറതാനും ഇൻഡ്യാക്കാരെക്കൂടി തിരഞ്ഞെടുക്കേണ്ട ഭാരം അദ്ദേഹം തന്നെ വഹിക്കേണ്ടിവന്നുവെന്നുള്ളതു്, ഇവിടെ പ്രസ്താവയോഗ്യമാണു്.

൧൮൯൬-ൽ ലണ്ടൻ സർവ്വകലാശാലയുടെ അധികൃതന്മാർ മിസ്റ്റർ രമേശചന്ദ്രദത്തനെ ഇൻഡ്യാചരിത്രപ്രാസംഗികനായി നിയമിച്ചു. ഭാരതഖണ്ഡത്തിൻെറ പ്രാചീനവും നവീനവുമായ ചരിത്രതത്വങ്ങൾ സംബന്ധിച്ചു്, അദ്ദേഹം നടത്തിയിട്ടുള്ള അന്വേഷണങ്ങളും പരിശോധനകളും, ചെയ്തിട്ടുള്ള പ്രസിദ്ധീകരണങ്ങളും, കേട്ടും കണ്ടും ആ മഹാൻെറ അന്യാദൃശപാണ്ഡിത്യത്തിലും ബുദ്ധിശക്തിയിലും പൂർണ്ണബോദ്ധ്യം വരുകയാ

ലാണ് സർവ്വകലാശാലാധികൃതന്മാർ അദ്ദേഹത്തിനു പ്രസ്തുത മാന്യവും ഗൌരവാവഹവും ആയ സ്ഥാനം നൽകിയതു്. അദ്ദേഹം സിവിൽസർവീസിൽ പ്രവേശിച്ച കാലത്തു തന്നെ സാഹിത്യപരിശ്രമവും ആരംഭിക്കയുണ്ടായി. ഉദ്യോഗം ഒഴിഞ്ഞപ്പോൾ സുസമ്മതനും സമർത്ഥനുമായ ഒരു ഉദ്യോഗസ്ഥന്റെ നിലയിൽ മാത്രമല്ല, പണ്ഡിതനായ ഒരു ചരിത്രകാരന്റെയും സരസനായ ഒരു കവിയുടേയും നിലയിൽ അദ്ദേഹത്തിന്റെ പ്രശസ്തി ഭാരതഖണ്ഡത്തിൽ മാത്രമല്ല, പാശ്ചാത്യദേശങ്ങളിലും വ്യാപിച്ചു കഴിഞ്ഞിരുന്നു.

ചെറുപ്പം മുതൽക്കുതന്നെ ഭാരതഖണ്ഡത്തിന്റെ പ്രാചീനചരിത്രവും സാഹിത്യവും അഭ്യസിക്കുന്നതിൽ നമ്മുടെ നായകൻ ബദ്ധശ്രദ്ധനായിരുന്നു. സർ വില്യം വിൽസൻഹണ്ടർ പ്രഭൃതികളായ പ്രസിദ്ധ ചരിത്രകാരന്മാരുടെ കൃതികൾ അദ്ദേഹത്തിനു മനഃപാഠമായിരുന്നുവെന്നുതന്നെ പറയാം.

യൌവനത്തിൽത്തന്നെ അദ്ദേഹം സാഹിത്യപരിശ്രമവും ആരംഭിച്ചു. ആ മഹാന്റെ ആദ്യകൃതി "വൻഗവിജേതാ" എന്ന ബങ്കാളിനോവലാണ്. കൂടാതെ ഇൻഡ്യാചരിത്ര സംബന്ധമായ മൂന്നു ആഖ്യായികകൾ അദ്ദേഹം പ്രസിദ്ധം ചെയ്തിട്ടുണ്ടു്. ൧൮൮൫-ാമാണ്ടു് അദ്ദേഹത്തിന്റെ സാമൂഹ്യസംബന്ധമായ ഒരു ബങ്കാളിനോവൽ പ്രസിദ്ധീകരിക്കപ്പെട്ടു. പ്രസ്തുത കൃതി "ലേക്ക ഓഫ് പാൽമ്സ്" (Lake of Palms) എന്ന നാമത്തിൽ ഇംഗ്ലീഷു

ഭാഷയിൽ ഭാഷാന്തരം ചെയ്തിട്ടുണ്ട്. ആ കൃതിയ്ക്കു് ഇന്ത്യയിലും യൂറോപ്പിലും വിസ്മയനീയമായ പ്രചാരം സിദ്ധിച്ചിരിക്കുന്നു. ഭാരതീയജീവിതത്തിന്റെ ആന്തരമായ മാഹാത്മ്യത്തെ ഇത്ര കേമമായി പ്രകാശിപ്പിക്കുന്ന ഒരു ആഖ്യായികയും ഇതുവരെ രചിക്കപ്പെട്ടിട്ടില്ല. നിരന്തരമായ മനോവ്യാപാരത്തിന്റെയും ലോകപരിചയത്തിന്റെയും പ്രതിബിംബമാണു് ആ ഗ്രന്ഥമെന്നു്, അതു് ഒരു പരിവൃത്തി വായിച്ചിട്ടുള്ള ഏതു സഹൃദയന്നും ബോധ്യം വരാതെയിരിക്കുന്നതല്ല. ഋഗ്വേദത്തിന്റെ തർജ്ജിമയാണു്, ബങ്കാളിഭാഷാസാഹിത്യത്തിന്നു് ആ മഹാൻ ആർജ്ജിച്ചു കൊടുത്തിട്ടുള്ള അനശ്വരമായ മറെറാരു സമ്പത്തു്. പ്രൊഫസ്സർ മാക്സ്മുള്ളർപ്രമുഖന്മാരായ പണ്ഡിതാഗ്രേസരന്മാർ ആ ഭാഷാന്തരത്തെപ്പററി വളരെ പ്രശംസിച്ചു് അഭിപ്രായപ്പെട്ടിട്ടുണ്ടു്. ഋഗ്വേദം ഭാഷാന്തരം ചെയ്ത കാലത്തു് അദ്ദേഹത്തിന്നു 37 വയസ്സേ പ്രായമുണ്ടായിരുന്നുള്ളു.

ദത്തന്റെ ആഖ്യായികകളേയും ഭാഷാന്തരങ്ങളേയും അതിക്രമിക്കത്തക്കവണ്ണമുള്ള പൌരുഷ്ക്കല്യവും പ്രചാരവും "പ്രാചീനഭാരതപരിഷ്ക്കാരം" (Civilisation of Ancient India) എന്ന ചരിത്രഗ്രന്ഥത്തിന്നുണ്ടു്. ആ ഗ്രന്ഥം, ബുദ്ധിപൂർവ്വകമായ ദീർഘാവലോകനത്തിന്റേയും അനവലംബമായ അന്വേഷണത്തിന്റേയും പരിശോധനകളുടേയും നിരന്തരമായ പരിശ്രമത്തിന്റേയും ഫലമാണെന്നുള്ളതു സർവ്വസമ്മതമാണു്. പ്രസ്തുതചരിത്രം രചിച്ച കാലത്തു നായകൻ മിമ്മൻസിങ്ങ ഡിസ്ട്രിക്ററിലായിരുന്നു. പുസ്തകത്തിന്റെ പ്രചാരം അത്ഭുതപൂർവ്വമായിരുന്നുവെന്നുവേണം പറയുവാൻ. അതിനെ തുടൎന്നു, പ്രാചീനകാലത്തു

ഇന്ത്യയിൽ നടപ്പുണ്ടായിരുന്ന ഗീതങ്ങൾ ശേഖരിച്ച് ഇംഗ്ലീഷിൽ ഭാഷാന്തരപ്പെടുത്തി പ്രസിദ്ധപ്പെടുത്തുകയാണ് ആ മഹാൻ ചെയ്തത്. ജീവിതരീതിയിലും മനോവ്യാപാരങ്ങളിലും, ജനസമുദായത്തിന് ഓരോ ഘട്ടങ്ങളിലും ക്രമാൽ ഉണ്ടായിട്ടുള്ള ക്രമാഗതമായ ഉൽഗ്ഗതി കാണിക്കുന്നതിനു പുറമേ ഈ ഗീതങ്ങൾ ഭാരതശാസ്ത്രം സംബന്ധിച്ചും, മഹത്തരങ്ങളായ വിചിന്തനങ്ങൾക്കു സൌകര്യം നൾകുന്നുണ്ട്. അവയിൽ ചില ഭാഗങ്ങളിലെ ഭാഷാസാഹിത്യത്തിൻെറ സ്വാരസ്യവും ആസ്വാദ്യതയും പരിഭാഷകൻെറ അപാരമായ ആംഗലഭാഷാപാണ്ഡിത്യത്തിൻെറയും നിസ്സർഗ്ഗമായ കവിതത്തിൻെറയും ലക്ഷണങ്ങളല്ലാതെ മററന്താണ്?

ലണ്ടനിൽവച്ചാണ് അദ്ദേഹത്തിൻെറ രാമായണവും മഹാഭാരതവും പ്രസിദ്ധം ചെയ്തത്. പ്രൊഫസ്സർ, മാക്സ്മുള്ളരുടെ പ്രൌഢമായ ഒരു അവതാരികയോടുകൂടിയാണ് മഹാഭാരതം ആംഗലഭൂമിയിൽ പ്രചരിച്ചത്. അതിവിസ്തൃതമായ ഭാരതം ആംഗലഭാഷയിൽ പദ്യരൂപേണ പരിഭാഷപ്പെടുത്തുകയെന്നുള്ളത് എത്രയും ശ്രമസാദ്ധ്യമായ ഒരു കൃത്യമാണല്ലൊ.

വേറെയും പല ഗ്രന്ഥങ്ങളും അദ്ദേഹം രചിച്ചിട്ടുണ്ട്. അവയിൽ ഏററം പ്രചാരത്തിലിരിക്കുന്നതു "മൂന്നുസംവത്സരം യൂറോപ്പിൽ" (Three years in Europe) എന്ന കൃതിയാണ്. വിദ്യാലയങ്ങളിലെ ഉപയോഗാത്ഥം രചിച്ചിട്ടുള്ള ഇൻഡ്യാചരിത്രവും, ബങ്കാളചരിത്രവും, ബങ്കാളസാഹിത്യവും മററും തത്തൽസ്ഥാനങ്ങളിൽ എത്രയും ഉപയോഗപ്രദമായിരിക്കുന്നവെന്നുള്ളതിനു തക്കമില്ല.

ലണ്ടൻ സർവ്വകലാശാലയിലെ ചരിത്രപ്രാസംഗികനായിരുന്ന കാലത്തുതന്നെയാണ് അദ്ദേഹം ഇൻഡ്യാധനതത്വശാസ്ത്രം പ്രസിദ്ധം ചെയ്തതു്. ഭാരതഖണ്ഡത്തിലെ ജനസാമാന്യത്തിന്റെ ദാരിദ്ര്യാവസ്ഥയേയും, അന്തരാന്തരാ സംഭവിക്കാറുള്ള ക്ഷാമപീഡയേയും, അവയുടെ ഹേതുക്കളേയും, പ്രാചീനകാലംമുതല്ക്കേ ഭാരതീയസമുദായം പാരമ്പര്യമായി അനുവർത്തിച്ചുപോന്ന തൊഴിലുകളേയും, അവയിൽ ചിലതിന്റെ നാമാവശേഷതയേയും, ക്ഷയോന്മുഖത്വത്തേയും, ഏത്രയും പരിതാപകരമായ ആ പരിണാമത്തിന്റെ കാരണങ്ങളേയും സമഷ്ടിയായി ആ ഗ്രന്ഥത്തിൽ വിവരിച്ചിട്ടുണ്ടു്. ബ്രിട്ടീഷുഭരണം ഇൻഡ്യയിൽ ആരംഭിച്ചശേഷം, പലേ പ്രഖ്യാതന്മാരായ ചരിത്രകാരന്മാരും ഇൻഡ്യാചരിത്രങ്ങൾ രചിച്ചിട്ടുണ്ടെങ്കിലും,ഭാരതഖണ്ഡത്തിലെ ധനസ്ഥിതിയെ ഇത്ര സൂക്ഷ്മമായി പരിശോധിച്ചറിഞ്ഞു പഠനംചെയ്തു് ധനതത്വശാസ്ത്രസംബന്ധമായ ഒരു ചരിത്രം നിർമ്മിച്ചവെന്നുള്ള ഉചിത കർമ്മത്തിന്റെ യശസ്സും മഹിമയും, രമേശചന്ദ്രദത്തൻ ഏകനേ അർഹിക്കുന്നുള്ളൂ.

൧൮൯൯-ൽ ലക്നൌവിൽ കൂടിയ ഭാരതമഹാജനസഭായോഗത്തിൽ ആദ്ധ്യക്ഷം വഹിച്ചതു നമ്മുടെ നായകനായിരുന്നു. ആ സന്ദർഭത്തിൽ അദ്ദേഹംചെയ്ത പ്രസംഗം, ഇൻഡ്യാഭരണം സംബന്ധിച്ചു് അവശ്യം നടപ്പിൽ വരുത്തപ്പെടേണ്ടിയിരുന്ന പലേ പരിഷ്കാരങ്ങളേയും പുരസ്കരിച്ചുള്ളതായിരുന്നു. എക്സിക്യൂട്ടീവ് കൌൺസിലുകളിൽ ജനപ്രതിനിധികളായ അംഗങ്ങളുടെ ആവ

ശ്യകതയെപ്പററി, അന്ന് അദ്ദേഹം പുറപ്പെടുവിച്ച അഭിപ്രായം എത്രയും സാരവത്താണെന്ന്, മോർലിപ്രഭു പ്രഭൃതികളായ രാജ്യതന്ത്രജ്ഞന്മാർക്കു ബോദ്ധ്യം വർക്കകൊണ്ടാണ് തത്സംബന്ധമായ ചില അവകാശങ്ങൾ ഇപ്പോൾ ഭാരതീയർക്കു സിദ്ധിക്കുവാൻ ഇടയായിട്ടുള്ളത്.

ഉദ്യോഗത്തിൽനിന്നും പിരിഞ്ഞ ഏതാനും ഭാരതീയ ഭരണതന്ത്രജ്ഞന്മാർ ചേർന്ന്. ഭൂനികുതി പരിഷ്കാരത്തിന്റെ അത്യാവശ്യകതയെ കാണിച്ച് ഇൻഡ്യാ സ്റ്റേററ സെക്രട്ടറിക്ക് ഒരു മെമ്മോറിയൽ സമപ്പിക്കേണ്ടതാണെന്നു നമ്മുടെ നായകൻ അഭിപ്രായപ്പെടുകയും, തന്റെ ഉദ്ദേശ്യം ഏറെക്കുറെ ൧൯൦൦-ൽ സമപ്പിക്കപ്പെട്ട ആ മെമ്മോറിയലിന്റെ ഫലമായി സാധിക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ അശ്രാന്തപരിശ്രമംമൂലം ബ്രിട്ടീഷ് ഇൻഡ്യയിലെ ജനസാമാന്യത്തിനു, ഭൂനികുതി സംബന്ധിച്ച് ഗണ്യങ്ങളായ ചില കുറവുകൾ ലഭിക്കുകയാൽ ആ മഹാനെക്കുറിച്ചുള്ള ഭക്തിബഹുമാനങ്ങൾ പൂവാധികം വദ്ധിച്ചു. അദ്ദേഹം ഇംഗ്ലണ്ടിലേയ്ക്കു വീണ്ടും പുറപ്പെട്ടു. കൽക്കട്ടായിലും ബോംബെയിലുംവച്ച് പൊതുജനങ്ങളുടെ വക മംഗളപത്രങ്ങൾ അദ്ദേഹത്തിനു നല്കപ്പെട്ടു.

പിന്നീടു രണ്ടു സംവത്സരത്തേയ്ക്കു് നായകൻ ഇംഗ്ലണ്ടിൽത്തന്നെ താമസിച്ചു. അക്കാലമെല്ലാം ഇൻഡ്യയിലെ രാഷ്ട്രസംബന്ധമായും മററുമുള്ള പ്രസംഗങ്ങൾ നടത്തിയും, ലേഖനങ്ങൾ പ്രസിദ്ധംചെയ്തും, അദ്ദേഹം കാലയാപനംചെയ്തു. അക്കൂട്ടത്തിൽ നാഷണൽ ഇൻഡ്യൻ അസോസിയേഷന്റെ വാർഷികസമ്മേളനത്തിൽ

മിസ്റ്റർ ദത്തൻ ചെയ്ത പ്രസംഗം എത്രയും പ്രാധാന്യം വ ഹിക്കുന്നു. "ഇൻഡ്യയിലെ സാമുഹ്യാഭിവൃദ്ധി" ആയിരുന്നു പ്രസംഗവിഷയം. "പൌരസ്ത്യജീവിതത്തിനു യോജിച്ച പരിഷ്കാരങ്ങളേ നടപ്പിലാക്കുവാൻ പാടുള്ളൂ. ഇൻഡ്യയിൽ സാമുഹ്യപരിഷ്ക്കരണത്തിനായി യത്നിച്ചിട്ടുള്ള ഭാരതീയമഹാന്മാർ അതിനാണു ശ്രമിച്ചിട്ടുള്ളത്. ഈ ഒരു കാര്യം പ്രത്യേകം ഓർമ്മവേണം. സാമുഹ്യപരിഷ്ക്കരണത്തിനായി ശ്രമിക്കുന്നവർ, ഇതു വിസ്മരിച്ചുകളയരുത്. ഇൻഡ്യക്കാർക്ക് അവരുടെ അഭ്യുദയകാംക്ഷികളായ എല്ലാ സുഹൃത്തുക്കളിൽനിന്നും പരിഷ്ക്കാരാർത്ഥം സഹായം ആവശ്യമുണ്ട്. നിങ്ങളുടെ പാഠശാലകളും അദ്ധ്യാപകന്മാരും അവർക്കു വളരെ ഉപകരിക്കുന്നു. നിങ്ങളുടെ അനുകമ്പയും ആശ്രയവുമാണ് അവരുടെ രക്ഷ. ഇങ്ങനെയെല്ലാമിരുന്നാലും അവരുടെ ജീവിതക്രമത്തിനു യോജിച്ച പരിഷ്ക്കാരങ്ങൾ അവർതന്നെ ചെയ്യുകയാണു ഭംഗി. ഭാരതീയജീവിതത്തെ യൈറോപ്പീകരിക്കുന്നതു് അഭിലഷണീയമല്ല; അതു സാദ്ധ്യവുമല്ല." എന്നിപ്രകാരമായിരുന്നു ആ പ്രഭാഷണം തുടന്നതു്.

൧൮൦൨-ൽ അദ്ദേഹം ഇൻഡ്യയിലേക്കു തിരിച്ചുവന്നു. അപ്പോൾ മദ്രാസു മഹാജനസഭക്കാർ അദ്ദേഹത്തെ മദ്രാസിലേയ്ക്കു ക്ഷണിച്ചുവരുത്തി, സല്ക്കരിക്കയുണ്ടായി. ആ സന്ദർഭത്തിൽ അദ്ദേഹം പറഞ്ഞ മറുപടിയിൽ ഏതാനുംഭാഗം ഇവിടെ ഉദ്ധരിക്കാം. "എനിക്കു പറയാനുള്ളതു് ഇത്രമാത്രമാണ്. നമുക്കു നമ്മിൽ വിശ്വാസം ഉണ്ടാകട്ടെ! നമ്മുടെ ഭാവി നമ്മിൽത്തന്നെ. നമ്മുടെ

വിധിയും ഭാഗ്യവും, കാലവും കാലക്കേടും നമ്മുടെ കൈയ്യിൽ; നമ്മുടെ ഭാഗധേയം നമ്മുടെ പരിശ്രമത്തിലാണു സ്ഥിതിചെയ്യുന്നതു്. ഒരു നിമേഷമെങ്കിലും നൈരാശ്യം വന്നാൽ, അതിലപരമായ പാപം മററില്ല. സാഹസവും അതിക്രമവും പാടില്ല. ധൈൎയ്യവും വിവേകവും ഉണ്ടാവട്ടെ!" ഏതാദൃശങ്ങളായ ഉപദേശങ്ങൾ ഏതൊരു സ്വദേശാഭിമാനിയുടെ ഹൃദയത്തിലാണു് ഉത്തമങ്ങളായ ആദൎശങ്ങളെ ഉദിപ്പിക്കാതെയിരിക്കുന്നതു്?

നമ്മുടെ നായകന്റെ ഭരണവൈദഗ്ധ്യത്തെപ്പററി നല്ല അറിവുള്ള ബറോഡയിലെ ഗയിക്കുവാർ മഹാരാജാവു് അദ്ദേഹത്തെ, ആ രാജ്യത്തെ റവന്യൂമിനിസ്റ്റർ ആയി നിയമിക്കുവാൻ താല്പൎയ്യപ്പെട്ടു. മിസ്റ്റർ ദത്തൻ ആ സ്ഥാനം സസന്തോഷം സ്വീകരിച്ചു. അതിൽ പിന്നീടു, ബറോഡയിലെ മുതലെടുപ്പിൽ ഗണ്യമായ അഭിവൃദ്ധി ഉണ്ടായെന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലോ. അദ്ദേഹം അവിടെ നടപ്പിൽ വരുത്തിയ പരിഷ്കാരങ്ങളിൽ ഏററവുംപ്രധാനപ്പെട്ടതു്, എക്സിക്യൂട്ടീവു്, ജൂഡീഷ്യൽ ഈ വകുപ്പുകളെ വേർതിരിച്ചുവെന്നുള്ളതാണു്. ബ്രിട്ടീഷു് ഇൻഡ്യയിൽ ഈ നയം അനുവൎത്തിക്കപ്പെടേണ്ടതാണെന്നു്, നായകൻ വളരെക്കാലം മുൻപുതന്നെ അഭിപ്രായപ്പെട്ടിട്ടുണ്ടു്.

അനന്തരം അദ്ദേഹം ദക്ഷിണ ഇൻഡ്യയിൽ ചരിത്രപ്രസിദ്ധങ്ങളായ പലേ രാജ്യങ്ങളേയും സ്ഥലങ്ങളേയും സന്ദൎശിച്ചുകൊണ്ടു ചുററിസ്സഞ്ചരിച്ചു. അക്കാലത്താണു് അദ്ദേഹം തിരുവിതാംകൂറിനേയും സന്ദൎശിച്ചിട്ടുള്ളതു്.

മിക്ക സ്ഥലങ്ങളിലുംവച്ച്, ഓരോ പ്രധാനവിഷയങ്ങളേക്കുറിച്ച് ആ മഹാൻ പ്രസംഗങ്ങൾ നടത്തിക്കൊണ്ടാണ് യാത്രതുടൎന്നതു്. ചെന്നചേൎന്ന സ്ഥലത്തെല്ലാം പൊതുജനങ്ങൾ അദ്ദേഹത്തെ ബഹുമാനപുരസ്സരം സ്വീകരിച്ചു.

സൂററററിൽവച്ചു നടന്ന ഇൻഡസ്റ്റ്രിയൽ കാൺഫറൻസിൽ അദ്ദേഹമാണ് ആദ്ധ്യക്ഷം വഹിച്ചതു്. വ്യാവസായികവിഷയങ്ങളിൽ മിസ്റ്റർ ദത്തന് അനല്പമായ പ്രസക്തി ഉണ്ടായിരുന്നു.

സ്ഥിരപരിശ്രമംകൊണ്ടു്, എത്ര വിഷമമുള്ള കാൎയ്യവും സാധിക്കുവാൻ കഴിയുമെന്നുള്ള അഭിപ്രായക്കാരനാണ് നമ്മുടെ നായകൻ. അദ്ദേഹംതന്നെ ആയിരുന്നു അതിനുള്ള മാതൃക. എക്സിക്യൂട്ടീവും ജുഡീഷ്യലും വേർതിരിക്കണമെന്നുള്ള മിസ്റ്റർ ദത്തന്റെ നയം ബ്രിട്ടീഷുഗവൺമെൻറ് അംഗീകരിച്ചിരിക്കുന്നുവെന്ന വിശേഷിച്ചു പറയേണ്ടതില്ല. ഭൂനികുതിയുടെ ലഘൂകരണം സംബന്ധിച്ച്, ആ മഹാൻ ചെയ്ത അക്ഷീണപരിശ്രമത്തിന്റെ ഫലം ബ്രിട്ടീഷ് ഇൻഡ്യയിലെ വസ്തു ഉടമസ്ഥന്മാർക്ക് ഇപ്പോൾ ഏറെക്കുറെ അനുഭവിക്കാറായിരിക്കുന്നു. റോയൽക്കമ്മീഷന്റെ ഒരംഗമായിത്തീരുവാനുള്ള യോഗ്യതയും കാൎയ്യശേഷിയും, ഭാഗ്യവിലാസവും നമ്മുടെ നായകന് ഉണ്ടായിരുന്നു. ഇങ്ങനെ നാനാപ്രകാരേണയും ഭാരതഖണ്ഡത്തിന് ഉപയുക്തനായ ആ മഹാന്റെ നഷ്ടം അപരിഹാൎയ്യംതന്നെയെന്നുള്ളതിനു തൎക്കമില്ല.

---

## ൯. ഗോപാലകൃഷ്ണഗോഖലെ.

മഹാരാഷ്ട്രത്തിന്റെ കീൎത്തിപ്പൊലിമയ്ക്കു മഹാന്മാരുടെ അവതാരം ഒരു പ്രധാനഹേതുവായി പരിണമിച്ചിട്ടുണ്ട്. മഹാരാഷ്ട്രനായകന്മാരം, വിശ്വവിഖ്യാതനുമായ ശിവാജിയുടെ കാലംതൊട്ട് ഇന്നുവരെയുള്ള മഹാരാഷ്ട്രചരിത്രത്തെ വായിക്കുന്നതായാൽ മഹത്തുക്കൾക്ക് ഒരു കാലത്തും അവിടെ ദുൎഭിക്ഷം നേരിട്ടിട്ടില്ലെന്നു മനസ്സിലാക്കാവുന്നതാണ്. ഭാരതഖണ്ഡത്തിന്റെ ഇതരവിഭാഗങ്ങളിലുള്ളവരിൽനിന്നു തീരെ വ്യത്യസ്തമായ ഒരു മനസ്ഥിതിയാണു മഹാരാഷ്ട്രക്കുള്ളതെന്നതിൽ ഭിന്നാഭിപ്രായവുമില്ല. പ്രോജ്ജ്വലമായ സ്വദേശസ്നേഹം, അനുകരണീയമായ സ്വാതന്ത്ര്യാഗം, അനന്യാദൃശമായ മനക്കരുത്ത്, എന്നിത്യാദികളാണു മഹാരാഷ്ട്രത്തിന്റെ പൂൎവ്വസ്വത്തിൽ ഏതാനും ചിലവ. ഇവയെ ബുദ്ധിപൂൎവ്വം കൈകാൎയ്യം ചെയ്യുന്നതിൽ അവർ ഇന്നും ബദ്ധശ്രദ്ധന്മാരുമാണ്. നിഷ്കളങ്കമായ സ്വരാജ്യസ്നേഹത്തോടുകൂടി മാതൃഭൂമിയുടെ ശ്രേയസ്സിനുവേണ്ടി ത്യാഗശീലന്മാരായി വൎത്തിച്ചിട്ടുള്ള അനേകം ദേശഭക്തന്മാരെ മഹാരാഷ്ട്രഭൂമി പെററു വളൎത്തിയിട്ടുണ്ട്. വന്ദ്യവയോധികനായ ദാദാബായി നവറോജി, ഉദാരമതിയായ ജെ. എൻ. ടാററ, പണ്ഡിതാഗ്രേസരനായ ഭണ്ഡർക്കർ, ലോകമാന്യനായ ബാലഗംഗാധരതിലകൻ എന്നിവരെല്ലാം ഭാരതത്തിന്റെ കീൎത്തിയെ പുലൎത്തിയിട്ടുള്ള മ

ഹാന്മാരാണ്. കഥാപുരുഷനായ ഗോപാൽകൃഷ്ണഗോഖലയും ഒരു മഹാരാഷ്ട്രബ്രാഹ്മണനായിരുന്നു. ആധുനികഭാരതത്തിലുണ്ടായിട്ടുള്ള മഹാരഥന്മാരുടെ ഇടയിൽ അദ്ദേഹം ഒട്ടും അപ്രധാനമല്ലാത്ത ഒരു പദവിയെ നേടിയിട്ടുണ്ടു്. അദ്ദേഹത്തിൻെറ വിവിധോന്മുഖമായ ജീവിതം ഒരു ഉത്തമാദർശമായി തീരത്തക്കവണ്ണം അത്ര വിശിഷ്ടമായിരുന്ന കഥ ഈ ഘട്ടത്തിൽ സ്മരണീയമത്രെ.

ഗോപാലകൃഷ്ണഗോഖല ൧൮൬൬-ൽ കോൽഹാപ്പൂരിലാണു ജനിച്ചതു്. അദ്ദേഹത്തിൻെറ മാതാപിതാക്കന്മാർ ദരിദ്രന്മാരായിരുന്നു. എങ്കിലും പുത്രൻെറ വിദ്യാഭ്യാസകാര്യത്തിൽ അവർ അലസന്മാരായിരുന്നില്ല. തന്മൂലം കോൽഹാപ്പൂരിലുള്ള കലാശാലയിൽനിന്നു് ഇൻെറർമീഡിയററു പരീക്ഷയിൽ വിജയിയാകുന്നതിനുള്ള ഭാഗ്യം കഥാനായകനു സിദ്ധിച്ചു. അനന്തരം ഉപരിവിദ്യാഭ്യാസത്തിന്നായി അദ്ദേഹം ബോംബെനഗരത്തിലേക്കു പോയി. അവിടെയുള്ള എൽഫിൻസ്റ്റോൺ കോളേജിലും ദക്കാൻ കോളേജിലും അദ്ദേഹം പഠിച്ചു. ൧൮൮൪-ൽ തൻെറ പതിനെട്ടാമത്തെ വയസ്സിലാണു് അദ്ദേഹം ബിരുദം നേടിയതു്. കാലതാമസമെന്യേ അദ്ദേഹം ദക്ഷിണേന്ത്യാവിദ്യാഭ്യാസസംഘത്തിൽ (ഡക്കാൻ എഡ്യൂക്കേഷൻ സൊസൈററി) ഒരായുഷ്കാലമെമ്പറാവുകയും ചെയ്തു.

ദക്ഷിണേന്ത്യാവിദ്യാഭ്യാസസംഘമെന്നാൽ എന്താണെന്നും അതിൻെറ പ്രവൃത്തിപദ്ധതികൾ ഏതെല്ലാമാണെന്നും അറിയുന്നതു നന്നായിരിക്കും. സ്വദേശത്തി

ൻെറ ഭാവി ശ്രേയസ്കരമാകേണ്ടതിന്നു്, സാമുദായികമായും, രാഷ്ട്രീയമായും, വിദ്യാഭ്യാസപരമായും, വ്യാവസായികമായും ഉള്ള പരിഷ്ക്കാരങ്ങളെ നടപ്പിലാക്കേണ്ടതാണെന്നു മഹാരാഷ്ട്രക്കാർ അന്നു തീൎച്ചയാക്കാതിരുന്നില്ല. ഈ നിശ്ചയത്തിൻെറ ഫലമായി വിവിധസ്ഥാപനങ്ങൾ ഉണ്ടായി. രാജ്യത്തിൻെറ ഉൽക്കൎഷത്തിന്നായി സ്വാൎത്ഥത്യാഗത്തോടുകൂടി പ്രയത്നിക്കുന്നതിന്നു പലരും മുതിൎന്നു. ഏതാദൃശമായ ത്യാഗശീലത്തിൻെറയും, സ്വദേശസ്നേഹത്തിൻെറയും ഉത്തമസന്താനമാണു ദക്ഷിണേന്ത്യാ വിദ്യാഭ്യാസസംഘം. ഇംഗ്ലീഷിൽ ഇതിനെ ഡിഡക്കാൻ എഡ്യൂക്കേഷൻ സൊസൈററി എന്നാണു വിളിച്ചുവരുന്നതു്. ഫവ്വൻ-ൽ മണ്ഡലീക്കു്, മഹാദേവ ഗോവിന്ദറാനെഡെ എന്നീ നേതാക്കന്മാരുടെ ഉപദേശമനുസരിച്ചു് ഏതാനും യുവാക്കന്മാർ പൂനയിൽ ഒരു ആംഗലവിദ്യാലയം പുതുതായി ആരംഭിച്ചു. വിദ്യാഭിവൃദ്ധിക്കായി വിദ്യാഭ്യാസത്തിന്നു വേണ്ടിവരുന്ന ചിലവിനെ കുറയ്ക്കണമെന്നതായിരുന്നു അവരുടൈ ഉദ്ദേശ്യം. നാട്ടുകാരുടെ ഉത്സാഹത്തിന്മേൽ പുതിയ സ്കൂളുകളും കോളേജുകളും പല ദിക്കിലും സ്ഥാപിക്കണമെന്നു് അവർ വിചാരിച്ചു. വിദ്യാഭ്യാസവിഷയത്തിൽ ജാതിമത വ്യത്യാസങ്ങളെ കണക്കാക്കുവാൻ പാടില്ലെന്നുള്ള നിബന്ധനയുമുണ്ടായിരുന്നു. ആ യുവാക്കന്മാരുടെ പരിശ്രമങ്ങൾ സഫലങ്ങളായി. വിദ്യാഭ്യാസപ്രചാരാൎത്ഥം ഐകമത്യത്തോടുകൂടി പരിശ്രമിക്കേണ്ടതാണെന്നു് അവർ തീരുമാനിച്ചു. അതിൻെറ ഫലമായിട്ടാണു് ഫവ്വർ-ൽ

ദക്ഷിണേന്ത്യാവിദ്യാഭ്യാസസംഘംസംഘടിതമായത്. ഈ സൊസൈററിയിൽ സാധാരണമെമ്പർമാർ, ആയുഷ്ക്കാലമെമ്പർമാർ, എന്നിങ്ങനെ രണ്ടു തരത്തിലുള്ള അംഗങ്ങൾ ഉണ്ട്. ദക്ഷിണേന്ത്യാ വിദ്യാഭ്യാസസംഘം ക്രമാനഗതമായ അഭിവൃദ്ധിയെ പ്രാപിച്ചു. സംഘത്തിന്റെ ആഭിമുഖ്യത്തിൽ സ്കൂളുകളും കോളേജുകളുമുണ്ടായി. ആയുഷ്ക്കാലമെമ്പർമാരായി ചേരുന്നവർ അവരുടെ കാലക്ഷേപത്തിനുമാത്രം ആവശ്യമുള്ള എത്രയോ ചുരുങ്ങിയ ഒരു ശമ്പളത്തിന്മേൽ ഇരുപതു വഷത്തേയ്ക്കു സംഘത്തിന്റെ കീഴിലുള്ള വിദ്യാഭ്യാസസ്ഥാപനങ്ങളിൽ ജോലി ചെയ്യണമെന്നു ഒരു നിയമമുണ്ട്.

ഗോപാലകൃഷ്ണഗോഖലെ പ്രസ്തുതസംഘത്തിൽ ഒരംഗമായി എന്നു പ്രസ്താവിച്ചിട്ടുണ്ടല്ലൊ. അതനുസരിച്ച സംഘംവകയായി ഫെർഗ്ഗുസൺ കോളേജ് ൧൮൮൫-ൽ ആരംഭിച്ചപ്പോൾ അദ്ദേഹത്തിനെ ഒരു പ്രാസംഗികനായി നിയമിച്ചു. ആംഗലസാഹിത്യം, കണക്കുശാസ്ത്രം എന്നീ വിഷയങ്ങൾ പഠിപ്പിക്കുവാനാണ് അദ്ദേഹത്തെ നിയമിച്ചതു്. ഒരു പ്രാസംഗികന്റെ നിലയിൽ അദ്ദേഹം തനിക്കു സ്വതസ്സിദ്ധമായുണ്ടായിരുന്ന വാഗ്വിലാസത്തെ പ്രത്യക്ഷമാക്കി. ഇംഗ്ലീഷുഭാഷയിലെന്നപോലെ ചരിത്രത്തിലും ധനതന്ത്രശാസ്ത്രത്തിലും അദ്ദേഹത്തിനു് അപാരമായ പാണ്ഡിത്യമുണ്ടായിരുന്നു. ഓരോ വിഷയങ്ങളെയും പഠിപ്പിക്കുന്നതിനു് അദ്ദേഹത്തിനുണ്ടായിരുന്ന പ്രത്യേകവൈഭവം ഒരു ഉപാദ്ധ്യായന്റെ നിലയിൽ അദ്ദേഹത്തെ വിശ്രുതനാക്കി.

ദക്ഷിണേന്ത്യാ വിദ്യാഭ്യാസസംഘത്തിലെ ആയുഷ്കാലമെമ്പർമാർ കേവലം ഉപാദ്ധ്യായന്മാർമാത്രമായിരുന്നില്ല. സംഘത്തിൻെറ ഉടമസ്ഥതയിൽ നടന്നുവരുന്ന വിവിധസ്ഥാപനങ്ങളുടെ പ്രവൎത്തനത്തിൽ അവൎക്കും പങ്കുകൊള്ളേണ്ടതാണ്. ആ നിലയിൽ ഗോഖലയ്ക്കു പലപ്പോഴും പണപ്പിരിവിന്നായി പരിശ്രമിക്കേണ്ടിവന്നു. എന്നു മാത്രമല്ല, പിരിഞ്ഞുകിട്ടിയ പണത്തെ ബുദ്ധിപൂർവ്വം ചിലവുചെയ്യുന്ന കാൎയ്യത്തിൽ അദ്ദേഹവും ചുമതലക്കാരനായി. സംഘവുമായുള്ള അദ്ദേഹത്തിൻെറ ബന്ധം അനന്തരകാലങ്ങളിൽ അദ്ദേഹത്തിന്നു ഗുണപ്രദമായി കലാശിച്ചു. സ്വദേശസേവനത്തെ ലക്ഷ്യമാക്കി ഐകമത്യത്തോടുകൂടി ഏതാനും യുവാക്കന്മാർ മനഃപൂർവ്വമായി പരിശ്രമിക്കുന്നതായാൽ നാട്ടിന്നും, നാട്ടാൎക്കും ഉണ്ടാകാനിടയുള്ള ഗുണങ്ങൾ അസംഖ്യങ്ങളാണെന്നു ഗോഖലയ്ക്കു മനസ്സിലായി. ദക്ഷിണേന്ത്യാ വിദ്യാഭ്യാസസംഘവുമായുള്ള ബന്ധം അവസാനിച്ചു മൂന്നുകൊല്ലം കഴിഞ്ഞപ്പോൾ "ഭാരതഭൃത്യജനസംഘ"മെന്ന നാമത്തിൽ ഒരു പുതിയ സ്ഥാപനത്തെ അദ്ദേഹം സൃഷ്ടിച്ചു. ഇന്നു ലോകപ്രസിദ്ധമായിട്ടുള്ള പ്രസ്തുതസംഘത്തിൻെറ മുദ്രാവാക്യങ്ങൾ ത്യാഗവും സേവനവുമാണ്. ദക്ഷിണേന്ത്യാവിദ്യാഭ്യാസസംഘവുമായുള്ള വേഴ്ചയുടെ ഫലമായിട്ടാണ് ഭാരതഭൃത്യജനസംഘമുണ്ടായതെന്നു പറയുന്നതിൽ അസാംഗത്യമില്ല.

എന്നാൽ ഗോഖലയുടെ ഭാവിയെ രൂപവൽക്കരിക്കുന്ന വിഷയത്തിൽ വിദ്യാഭ്യാസസംഘത്തെക്കാളും പ്രാ

ധാന്യമുള്ള മറെറാരു ശക്തിയുണ്ടായിരുന്ന കഥ ഈ ഘട്ടത്തിൽ വിസ്മരിക്കത്തക്കതല്ല. മഹാദേവഗോവിന്ദറാനെഡെ, ഗോഖലയുടെ മാത്രമല്ല, അദ്ദേഹത്തെപ്പോലെ മററു പലരുടേയും ഉപദേഷ്ടാവായിച്ചമഞ്ഞു. ആധുനികമഹാരാഷ്ട്രത്തിൻെറ സർവ്വ ശ്രേയസ്സിനും കാരണഭൂതൻ റാനെഡെ എന്ന വന്ദ്യനേതാവായിരുന്നു. റാനെഡെ 1901-ലാണ് സ്വർഗ്ഗപ്രാപ്തനായത്. അദ്ദേഹം കഷ്ടിച്ച് അറുപതു വർഷത്തോളം ജീവിച്ചിരുന്നു. അക്കാലത്തു ഭാരതീയനേതാക്കന്മാരിൽ അഗ്രഗണ്യൻ അദ്ദേഹംതന്നെയായിരുന്നു. രാഷ്ട്രീയകാര്യങ്ങളിലും സാമുദായികകാര്യങ്ങളിലും അദ്ദേഹം തീവ്രമായി യത്നിക്കുകയും തൻെറ ജീവകാലത്തിനിടയ്ക്കു ദക്ഷിണേന്ത്യയിൽ ഒരു പുതിയ ചൈതന്യം പ്രസരിപ്പിക്കുന്നതിന് അദ്ദേഹത്തിന്നു സാധിക്കുകയും ചെയ്തു. പെട്ടെന്നു പൂനാനഗരം പൊതുക്കാര്യപ്രസക്തിയുടെ കേന്ദ്രമായി ഭവിച്ചു. രാജ്യശ്രേയസ്സിന്നായി അന്നു 'സാർവ്വജനീകസഭ'യെന്ന ഒരു സമാജം സ്ഥാപിതമായി. ഈ സഭയുടെ ശ്രേയസ്കരമായ പ്രവർത്തനത്തിന്നു ഹേതുഭൂതൻ റാനെഡെയുമായിരുന്നു. ഭാരതത്തിലുണ്ടായിട്ടുള്ള മഹാപുരുഷന്മാരിൽ ഒരാളായിരുന്ന റാനെഡെയെ സർവ്വരും ഐകകണ്ഠ്യേന നേതാവായി സ്വീകരിച്ചു. ഭിന്നാഭിപ്രായക്കാരായ സകലരേയും വശീകരിച്ച് അടക്കി ഭരിക്കുന്നതിനുള്ള ശക്തി അദ്ദേഹത്തിനുണ്ടായിരുന്നു. റാനെഡെയെ ഉപദേഷ്ടാവായി ഗോഖലയും വരിച്ചു. ആ മഹാപുരുഷൻെറ ശക്തിക്കു കഥാപുരുഷനും അധീനനായി. അദ്ദേ

ഷത്തിന്റെ കീഴിലാണ് പൊതുക്കാര്യങ്ങളിൽ ഇറങ്ങി പ്രവർത്തിക്കുന്നതിനു വേണ്ട പരിശീലനം ഗോഖലയ്ക്കു സിദ്ധിച്ചത്. കുറച്ചുകാലത്തിനുള്ളിൽ പൊതുക്കാര്യങ്ങളിൽ അനന്യസാധാരണമായ പ്രാപ്തിയും, കൌശലവും അദ്ദേഹം പ്രത്യക്ഷപ്പെടുത്തി. ൧൮൮൭-ൽ "സാർവ്വജനീകസഭ"യുടെ ആഭിമുഖ്യത്തിൽ നടത്തിയിരുന്നമാസികയുടെ പത്രാധിപത്യം അദ്ദേഹം കയ്യേററു. രാജ്യശ്രേയസ്സിനെ സ്പർശിക്കുന്ന വിവിധവിഷയങ്ങളെ നിർമ്മത്സരബുദ്ധിയോടുകൂടി അദ്ദേഹം വിമർശിച്ചു. എന്നാൽ ഏതുസമയത്തും, തന്റെ ഗുരുപ്രവരനായ റാനെഡെയുടെവിശിഷ്ടോപദേശങ്ങളെ ശിരസാ വഹിക്കുന്നതിൽ അദ്ദേഹംജാഗരൂകനായിരുന്നു. ഗോഖല റാനെഡെയെ തന്റെ പ്രത്യക്ഷദൈവമായിക്കരുതി. റാനെഡെയുമായുള്ള സമ്പർക്കംകൊണ്ടു ഗോഖലയുടെ സ്വഭാവത്തിൽ പല മാററങ്ങളും കടന്നുകൂടി. അദ്ദേഹത്തിന്റെ മനസ്സു പരിശുദ്ധമായി; ജീവിതം സുരഭിലമായി. രാഷ്ട്രീയാഭ്യുന്നതിക്കു സ്വഭാവസംസ്കരണം അത്യാവശ്യമായിട്ടുള്ള ഒരു കാര്യമാണെന്ന് അദ്ദേഹം ഗ്രഹിച്ചു. നമ്മുടെ ജീവിതാദർശങ്ങൾ പരിശുദ്ധങ്ങളായി ഭവിച്ചാലല്ലാതെ ഭാവി ഭാസുരമായി ഭവിക്കുന്നതല്ലെന്ന് അദ്ദേഹം ദൃഢമായി വിശ്വസിച്ചു. രാഷ്ട്രീയകാര്യങ്ങളിലെന്നപോലെ സമുദായപരിഷ്ക്കരണത്തിലും അദ്ദേഹത്തിന്റെ ശ്രദ്ധ പതിഞ്ഞു. സമുദായപരിഷ്ക്കരണാർത്ഥം അന്നു തീവ്രമായി പരിശ്രമിച്ചതിൽ ഗോഖലയുടെ നാമം സ്മരണീയമത്രെ. 'സുധാരകൻ' എന്ന സമുദായപരിഷ്ക്കരണമാസികയുടെ

പത്രാധിപന്മാരിൽ ഒരാളുടെ നിലയിൽ അദ്ദേഹം സമുദായത്തിൽ കടന്നുകൂടിയ അന്ധവിശ്വാസങ്ങളോടും, അനാചാരങ്ങളോടും ധൈര്യസമേതം പൊരുതി. അതുപോലെതന്നെ ബോംബെ പ്രൊവിൻഷ്യൽ കോൺഫറൻസിൻെറയും, ൧൮൯൫-ൽ പൂനയിൽ വെച്ചു നടന്ന ഭാരതമഹാജനസഭയുടെയും, കാര്യദർശിയുടെ നിലയിൽ രാഷ്ട്രീയകാര്യങ്ങളിൽ തൻെറ പ്രസക്തിയെ ഗോഖലെ വെളിപ്പെടുത്തി. ഭാരതമഹാജനസഭയുടെ ആ സമ്മേളനം കക്ഷികൾ തമ്മിലുള്ള സ്പർദ്ധയുടെ ഒരു വിലാസരംഗമായിത്തീരുകയും, ഏതൽഫലമായി മിതവാദികൾ സ്ഥാപിച്ച ദക്കാൻ സഭയുടെ കാര്യദർശിയായി കഥാപുരുഷനെ നിയമിക്കുകയും ചെയ്തു. ഈ കാലത്തിനിടയ്ക്കു് ഗോഖലെയും സുപ്രസിദ്ധനായി. രാജ്യകാര്യങ്ങളിൽ അദ്ദേഹത്തിനു് അഗാധജ്ഞാനമുണ്ടായിരുന്നു. തന്മൂലമാണു് ഇന്ത്യയിലെ ചിലവിനെക്കുറിച്ചു് അന്വേഷണങ്ങൾ നടത്തുവാൻ ഏർപ്പെടുത്തിയ രാജകീയകമ്മീഷൻെറ മുമ്പാകെ തെളിവുകൊടുക്കുവാൻ ൧൮൯൭-ൽ ഗോഖലെയെ ക്ഷണിച്ചതു്. ൧൮൯൯-ലും ൧൯൦൧-ലും ബോംബെ നിയമസഭയിലെ അംഗമായി അദ്ദേഹത്തെ തിരഞ്ഞെടുത്തു. ഒരു നിയമസഭാംഗത്തിൻെറ നിലയിൽ ഗവമ്മേണ്ടിൻെറ നയങ്ങളെ നിഷ്പക്ഷമായി വിമർശിക്കുന്നതിൽ അസാധാരണമായ ധൈര്യത്തേയും, സ്വദേശസ്നേഹത്തേയും അദ്ദേഹം വിശദമാക്കി. ഇങ്ങിനെ അനല്പകാലം കൊണ്ടു് നാട്ടുകാരുടെ അഭ്യുദയത്തിന്നായി ത്യാഗശീലത്തോടും, സത്യത്തോടും കൂടി യത്നിക്കുന്ന ഒരു പൌര

പ്രമാണിയുടെ നിലയിൽ ഗോഖല സുപ്രസിദ്ധനായി. അദ്ദേഹം പ്രാപ്തനും ബുദ്ധിമാനുമാണെന്നു സർവ്വരും സമ്മതിച്ചു. ൧൯൦൨-ൽ സുപ്രീം ലെജിസ്ലേററീവു കൌൺസിലിൽ അദ്ദേഹം ഒരംഗമായി. അവിടെ വെച്ചും, ഗവമ്മേണ്ടിൻെറ നയത്തിലുള്ള ദോഷഭാഗങ്ങളെ ചൂണ്ടിക്കാണിക്കുന്നതിന് അദ്ദേഹം മടിച്ചില്ല. ഇമ്മാതിരി നിഷ്പക്ഷവാനായ ഒരു വിമർശകനെ ഗവമ്മേണ്ടു തന്നെ ബഹുമാനിച്ചതിൽ യാതൊരത്ഭുതവുമില്ല.

൧൯൦൨-ാമാണ്ടോടുകൂടി ദക്ഷിണേന്ത്യാവിദ്യാഭ്യാസസംഘവുമായുള്ള അദ്ദേഹത്തിൻെറ ബന്ധം അവസാനിച്ചു. ഒരായുഷ്ക്കാലമെമ്പരുടെ നിലയിൽ തൻെറ ജോലി അവസാനിച്ചതോടുകൂടി ഒരു നൂതനപന്ഥാവിലൂടെയാണ് അദ്ദേഹം ജീവിതയാത്ര തുടന്നതു്. തദവസരത്തിൽ ഫെർഗ്ഗുസൺ കോളേജിലെ വിദ്യാത്ഥികൾ അദ്ദേഹത്തിന് ഒരു മംഗളപത്രം സമപ്പിക്കുകയുണ്ടായി. അതിനുള്ള മറുപടിയിൽ പൊതുക്കാര്യങ്ങളിൽ പ്രവേശിച്ച് ആയുഷ്ക്കാലശേഷം നയിക്കുന്ന വിഷയത്തിൽ തനിക്കു തോന്നിയഅധൈര്യത്തെക്കുറിച്ച് അദ്ദേഹം പ്രസ്താവിച്ചിട്ടുണ്ടു്. സമുദ്രത്തിൻെറ സൌന്ദര്യത്താൽ അപഹൃതചിത്തനായിത്തീന്ന് അലകളെ വിശ്വസിച്ച് വെള്ളത്തിലിറങ്ങി ബുദ്ധിമുട്ടേണ്ടിവരുന്ന ഒരുവനെപ്പോലെയാണ് പൊതുക്കാര്യപ്രസക്തനാകാൻ പോകുന്ന തൻെറ നിലയെന്ന് അദ്ദേഹത്തിന്നറിയാമായിരുന്നു. ശിഷ്യന്മാരുടെ സ്നേഹത്തിന്നു പാത്രമായി യാതൊരല്ലലുംകൂടാതെ തൻെറ ജോലി നിവ്വഹിക്കുന്ന ഒരു

പ്രൊഫസർക്കും, വിഷമതയേറിയ രാജ്യതന്ത്രങ്ങളിൽ തലയിട്ടു ക്ലേശിക്കേണ്ടിവരുന്ന ഒരു പൊതുക്കാര്യപ്രസക്തനും തമ്മിൽ എന്തൊരന്തരമാണുള്ളതു്! എന്നാൽ സുഖങ്ങളെല്ലാം ഉപേക്ഷിച്ചു് അനിശ്ചിതഫലത്തെ പ്രദാനം ചെയ്യുന്ന ഒരു നൂതന ജീവിതപദ്ധതിയെ ആശ്രയിക്കുന്നതിനു അദ്ദേഹം ഒരുങ്ങിയതു്; അപ്രകാരം ചെയ്യുന്നതായാൽ തൻെറ മാതൃഭൂമിയെ് കുറച്ചുകൂടി ഭംഗിയായി സേവിക്കുവാൻ സാധിക്കുമെന്നുള്ള ഉത്തമവിശ്വാസത്താലാണു്. ഇന്ത്യയിലാകട്ടെ പൊതുക്കാര്യങ്ങളിൽ പ്രവേശിക്കുന്നവർക്ക സിദ്ധിക്കുന്ന പ്രതിഫലം അവരനുഭവിക്കേണ്ടിവരുന്ന ക്ലേശങ്ങൾക്കും, ദുഃഖങ്ങൾക്കും അനുസരിച്ചുള്ളതല്ല. ഗോഖലയുടെ വേർപാടു ദക്ഷിണേന്ത്യാ വിദ്യാഭ്യാസസംഘത്തിനു തീർത്താൽ തീരാത്ത ഒരു നഷ്ടമായി പരിണമിച്ചു. എന്നാൽ അതേ നഷ്ടം നാട്ടിന്നും; നാട്ടുകാർക്കും വലിയൊരു ലാഭമായിട്ടാണു കലാശിച്ചതു്.

അന്നത്തെ 'ഇമ്പീരിയൽ ലെജിസ്ലേററീവു കൌൺസിലി'ലെ ഒരംഗത്തിൻെറ നിലയിൽ ഗോഖല ഗവർമ്മേണ്ടിന്നും നാട്ടുകാർക്കും വിലയേറിയ സഹായങ്ങൾ ചെയ്കയുണ്ടായി. സാമ്പത്തികമായും, ഭരണസംബന്ധമായും, ഉള്ള പരിഷ്കാരങ്ങളുടെ ആവശ്യകതയെക്കുറിച്ചു് അദ്ദേഹത്തിനു പൂർണ്ണ ബോദ്ധ്യമുണ്ടായിരുന്നു. ൧൯൦൯-ലെ ഭരണപരിഷ്കാരങ്ങൾ നടപ്പിലാവുന്നതിനു മുമ്പു നിയമസഭാംഗങ്ങൾക്കു് ഇന്നത്തെപ്പോലെ പ്രമേയങ്ങൾ അവതരിപ്പിക്കുന്നതിനുള്ള അവകാശമോ സ്വാതന്ത്ര്യമൊ ഉണ്ടായിരുന്നില്ല. തന്മൂലം അവർക്ക പറ

യുവാനുള്ള കാര്യങ്ങളെല്ലാം ബഡ്ജററു പ്രസംഗങ്ങളിൽ വിവരിക്കേണ്ടിവന്നു. ഗോഖല 'സുപ്രീം ലെജിസ്ലേററീവു കൌൺസി'ലിൽ ചെയ്തിട്ടുള്ള പ്രസംഗങ്ങളുടെ പ്രാധാന്യതയ്ക്കു ഇന്നും യാതൊരുടവും തട്ടിയിട്ടില്ല. ഭരണത്തിൻെറ ഭൌതികാഭിവൃദ്ധിഎപ്രകാരമാണ് ഇന്നത്തെ നിലയിൽ എത്തിച്ചേൎന്നതെന്നറിയുവാൻ അവയെഏവരുംവായിക്കേണ്ടതാണ്. ഭരണവിഷയത്തിൽഗവൎമ്മേണ്ട് ദയാപുരസ്സരം പെരുമാറേണ്ടതാണെന്നും, ചിലവു ചുരുക്കേണ്ടതാണെന്നും, വിദ്യാഭിവൃദ്ധിക്കായി പ്രവൎത്തിക്കേണ്ടതാണെന്നും, അദ്ദേഹം പ്രസംഗിക്കാതിരുന്നിട്ടില്ല. അദ്ദേഹത്തിൻെറ ബഡ്ജററു പ്രസംഗങ്ങൾ അതുകാരണം വിജ്ഞാനപ്രദങ്ങളായി തീൎന്നിട്ടുണ്ട്. ഒരു ഘട്ടത്തിൽ ഭരണപരിഷ്ക്കാരങ്ങൾക്കുള്ള ഉത്തമമാൎഗ്ഗങ്ങളെ അദ്ദേഹം നിൎദ്ദേശിക്കുന്നു; മറെറാരവസരത്തിൽ സൈന്യച്ചിലവു കുറയ്ക്കേണ്ടതിന്നായി വാദിക്കുന്നു. ഒരു ദിക്കിൽ ഉയൎന്ന ഉദ്യോഗങ്ങൾ നാട്ടുകാൎക്കു നൽകേണ്ട ആവശ്യകതയെ ചൂണ്ടിക്കാണിക്കുന്നു; മറെറാരു ദിക്കിൽ സൎവ്വകലാശാലകളെ സംരക്ഷിക്കണമെന്നുപദേശിക്കുന്നു. ഇങ്ങിനെ മാതൃഭൂമിയുടെ സൎവ്വതോമുഖമായ അഭിവൃദ്ധിക്കു് അദ്ദേഹം രാപകൽ ഒരുപോലെ പണിപ്പെട്ടു.

മഹാദേവഗോവിന്ദറാനെഡെ ൧൯൦൧-ൽപരലോകപ്രാപ്തനായി. അദ്ദേഹത്തിൻെറ സ്മരണയെ ശാശ്വതമാക്കേണ്ടതിന്നായി ബോംബെ നഗരത്തിലെ പൌരന്മാർ സ്വാതന്ത്ര്യാഗത്തോടുകൂടി വൎത്തിച്ചു. എന്നാൽ പൂനയിൽ അദ്ദേഹത്തിൻെറ ഓൎമ്മയെ നിലനിൎത്തേണ്ട

തിന്നായി അതേവരെ യാതൊന്നും പ്രവത്തിച്ചിരുന്നില്ല. ഈ കുറവിനെ ഇല്ലാതാക്കുവാൻ ഗോഖലെ യത്നിച്ചു. ആ യത്നങ്ങളുടെ ഫലമായിട്ടാണു "ദി റാനെഡെ ഇക്കൊണോമിക്ക് ഇൻസ്റ്റിട്ട്യൂട്ട്" എന്ന സ്ഥാപനമുണ്ടായതു്. ഏകദേശം ഇക്കാലത്താണു് ഭാരതഭൃത്യജനസംഘമെന്ന ഒരു സേവാസമാജം ആവശ്യമാണെന്നു് അദ്ദേഹത്തിനു തോന്നിയതു്. ൧൯൦൫-ൽ ഭാരതഭൃത്യജനസംഘം സ്ഥാപിക്കുകയും ചെയ്തു. ഏകദേശം ഈ വഷത്തിന്റെ അന്ത്യഘട്ടത്തിലാണു് അദ്ദേഹം ഇംഗ്ലണ്ടിലേയ്ക്കു പോയതും. അതിനു മുൻപു നടന്ന ഭാരതമഹാജനസഭയിൽ പാസ്സാക്കിയ ഒരു പ്രമേയമനുസരിച്ചാണു് അദ്ദേഹം ഇപ്രകാരം ചെയ്തതു്. ബോംബെ സംസ്ഥാനത്തിൽനിന്നുള്ള പ്രതിനിധിയുടെ നിലയിൽ ഇന്ത്യയ്ക്കു ഭരണസ്വാതന്ത്ര്യം ലഭിക്കേണ്ടതിനെക്കുറിച്ചു് ഇംഗ്ലീഷുകാരോടു നേരിട്ടു സംസാരിച്ചു കാര്യങ്ങളുടെ യഥാർത്ഥസ്ഥിതിയെ അവരെ ഗ്രഹിപ്പിക്കുവാനാണു ഗോഖലയെ ദൂതനായി നിയോഗിച്ചതു്. ഇംഗ്ലണ്ടിലുള്ളവരോടു ഭരണകാര്യങ്ങളെക്കുറിച്ചു തുറന്നു സംസാരിക്കുന്നതിനു് അദ്ദേഹം മടിച്ചില്ല. ഏതാദൃശമായ പൊതുക്കാര്യപ്രസക്തിയെ ഭാരതത്തിലുള്ളവർ അനുമോദിക്കാതിരുന്നതുമില്ല. ശ്രീ കാശിയിൽ വെച്ചു നടന്ന ഭാരതമഹാജനസഭയുടെ അദ്ധ്യക്ഷനായി അദ്ദേഹത്തിനെ തിരഞ്ഞെടുത്തു. തന്റെ അദ്ധ്യക്ഷപ്രസംഗത്തിൽ അന്നത്തെ വൈസറോയിയായിരുന്ന കഴ്സൺ പ്രഭുവിന്റെ ഭരണനയത്തിലുള്ള വൈകല്യങ്ങളെ അദ്ദേഹംവിമശിക്കാതിരുന്നില്ല. അന്നത്തെ രാഷ്ട്രീ

യാന്തരീക്ഷം ഒട്ടും പ്രശാന്തമായിരുന്നില്ല. ജനങ്ങളുടെ ഇടയിൽ അസ്വാസ്ഥ്യം പടൎന്നുപിടിച്ചിരുന്നു. ബങ്കാൾ വിഭജനത്തോട് അവൎക്കുള്ള അപ്രീതി സ്വദേശിപ്രസ്ഥാനത്തിൽ കലാശിച്ചു. ആ പ്രസ്ഥാനം ഗോഖലയുടെ ശ്രദ്ധയിലും പതിയാതിരുന്നില്ല. തന്മൂലം രാജ്യത്തിന്റെ സാമ്പത്തികാവസ്ഥ അഭിവൃദ്ധിപ്പെടാതിരിക്കയില്ലെന്നുള്ള പൂൎണ്ണബോദ്ധ്യം അദ്ദേഹത്തിനുണ്ടായിരുന്നുവെങ്കിലും, സ്വദേശിപ്രസ്ഥാനത്തെ വിജയകരമായി തുടൎന്നു കൊണ്ടുപോകേണ്ടകാൎയ്യത്തിൽ നേരിടാവുന്ന വിഷമങ്ങളെയോ, നാട്ടുകാർ കാണിക്കേണ്ട സ്വാൎത്ഥത്യാഗത്തെയോ അദ്ദേഹം വിസ്മരിച്ചില്ല. രാഷ്ട്രീയ കാൎയ്യങ്ങളിൽ നാട്ടുകാർ സ്വീകരിക്കേണ്ട ഒരു കാൎയ്യപരിപാടിയെക്കുറിച്ച് അദ്ദേഹം പ്രസ്താവിക്കുകയുംചെയ്തു. അന്നാകട്ടെ ഇംഗ്ലണ്ടിൽ ലിബറൽ കക്ഷിക്കു പ്രാബല്യമുണ്ടായിരുന്ന ഒരു കാലമായിരുന്നതിനാൽ, ഭരണപരിഷ്കാരങ്ങൾ നേടുവാൻ ഭാരതീയർ ഒത്തൊരുമിച്ചു പ്രയത്നിക്കേണ്ട ഒരു സുവൎണ്ണഘട്ടവുമായിരുന്നു.

൧൯൦൬-ൽ ഗോഖല ചെയ്ത ബഡ്ജററു പ്രസംഗം പ്രധാനമായ ഒന്നായിരുന്നുവെന്നതിൽ ഭിന്നാഭിപ്രായമില്ല. ഭരണപരിഷ്കാരങ്ങളെ നടപ്പിൽ വരുത്തേണ്ടതാണെന്നും ഭരണച്ചിലവു കുറയ്ക്കേണ്ടതാണെന്നും ന്യായപൂൎവ്വം അദ്ദേഹം വാദിച്ചു. ആദായത്തിൽ വലിയൊരു ഭാഗം സൈന്യച്ചിലവിലേക്കായി ദുർവ്യയം ചെയ്യുന്നതു തെററാണെന്ന് അദ്ദേഹം പ്രസ്താവിച്ചു. വിദ്യാഭിവൃദ്ധി, നഗരശുചീകരണം, കൃഷികസഹായം എന്നിത്യാദിവിഷ

യങ്ങളിൽ ഗവൎമ്മെണ്ടിന്റെ ശ്രദ്ധ കൂടുതലായി പതിയേണ്ടതാണെന്ന് അദ്ദേഹം ഉപദേശിച്ചു. പിന്നെ ഒരിക്കൽ കൂടി അദ്ദേഹം ഇംഗ്ലണ്ടിലേക്കു പോയി. ഭാരതീയരായ നമ്മളുടെ അവശതകളെ ഇല്ലാതാക്കേണ്ടതാണെന്നും, നമുക്കു നിയമസഭകൾ വേണ്ടതാണെന്നും ഭരണപരിഷ്കാരങ്ങളെ നടപ്പിൽ വരുത്തേണ്ടതാണെന്നും, അദ്ദേഹം അവിടുത്തെ പ്രെഭരപ്രമാണികളെ ധരിപ്പിക്കുന്നതിനു നിതാന്തയത്നം ചെയ്തു. അതെ സമയത്തു് ഇന്ത്യയിലെ സ്ഥിതി പരിതാപകരമായ ഒന്നായിരുന്നു. ബങ്കാൾ സംസ്ഥാനത്തെ വിഭജിച്ചുകാരണം ഗവൎമ്മെണ്ടിനോടു തീൎത്താൽ തീരാത്ത കറ ജനങ്ങൾക്കുണ്ടായിരുന്നു. നാട്ടിലുള്ള സമാധാനക്കേടിനെ ശമിപ്പിക്കുന്നതിനു ഗവൎമ്മെണ്ടിന്റെ നയം പൎയ്യാപ്തമായില്ല. ജനങ്ങളിൽ ഒരു കക്ഷിക്കാൎക്കു ഭരണാധികാരികളിൽ അവിശ്വാസം തോന്നി. ഇംഗ്ലീഷു സാമാനങ്ങളെ ബഹിഷ്കരിക്കേണ്ടതാണെന്നും, ഗവൎമ്മെണ്ടുമായി നിസ്സഹകരിക്കേണ്ടതാണെന്നും, അവർ കരുതി. സ്വയം ഭരണത്തിനായിട്ടു് ന്യായപൂൎവ്വമായിപ്രയത്നിക്കണമെന്നുള്ള കോൺഗ്രസ്സിന്റെ ആജ്ഞയെ അവർ തൃണവല്ഗണിച്ചു. അന്നത്തെ കോൺഗ്രസ്സദ്ധ്യക്ഷൻ വന്ദ്യവയോധികനായ ദാദാബായി നവറോജിയായിരുന്ന കാരണം അഭിപ്രായവ്യത്യാസങ്ങൾകൊണ്ടും, കക്ഷിമത്സരംകൊണ്ടും മഹാജനസഭതന്നെ നാമാവശേഷമാകാതെ തീൎന്നുവെന്നേ പറയുവാനുള്ളു. ന്യായരഹിതമായ മാൎഗ്ഗങ്ങളെ അവലംബിക്കാതെതന്നെ സ്വപരിഭരണത്തെ സ്ഥാപിക്കണ

മെന്ന അഭിപ്രായക്കാർ ചുരുക്കം ചിലരെ ഉണ്ടായിരുന്നുള്ളു. അവരിൽ ഗോഖലയും ഉൾപ്പെട്ടിരുന്നു. ഗവൺമെണ്ട് അനുകമ്പാപൂർവ്വം ഇന്ത്യാക്കാരുടെ അവകാശങ്ങളെക്കുറിച്ചു പര്യാലോചിച്ചു കാലതാമസം കൂടാതെ ഭരണപരിഷ്ക്കാരങ്ങൾ നടപ്പിലാക്കേണ്ടതാണെന്ന് അദ്ദേഹം ൧൯൦൭-ലെയും ൧൯൦൮-ലെയും ബഡ്ജററു പ്രസംഗങ്ങളിൽ വ്യക്തമാക്കാതിരുന്നില്ല.

അവസാനം ഭരണപരിഷ്ക്കാരങ്ങൾ നടപ്പിലായി. എന്നാൽ അതുകൊണ്ടു ജനങ്ങളുടെ അതൃപ്തിക്കു യാതൊരു കുറവും നേരിട്ടില്ല. സ്വാതന്ത്ര്യമാർഗ്ഗത്തിൽക്കൂടിയുള്ള പ്രയാണത്തിൽ ആ ഭരണപരിഷ്ക്കാരങ്ങൾ ഒരു നൂതന ദശയെയാണു കുറിക്കുന്നതു്. തന്മൂലം പൂർണ്ണാവകാശങ്ങൾ നേടുന്നതിനു സാധിച്ചില്ലെങ്കിലും അതേവരെയുണ്ടായിരുന്ന അസ്വാതന്ത്ര്യത്തിൽ ഒരു മികച്ച ഭാഗം ഇല്ലാതാക്കുന്നതിനു കാരണമായിത്തീൎന്നതുകൊണ്ട് ഭരണപരിഷ്ക്കാരങ്ങളെ നന്ദിപൂർവ്വം സ്വീകരിച്ച് അവയെ വിജയകരമാക്കി തീൎക്കേണ്ടതിന് എല്ലാവരും പ്രവൎത്തിക്കേണ്ടതാണെന്നു ഗോഖലെ അഭിപ്രായപ്പെട്ടു. ഭരണപരിഷ്ക്കാരത്തിനുമുമ്പിൽ അവസാനമായി അദ്ദേഹം നടത്തിയ ബഡ്ജററുപ്രസംഗം ൧൯൦൯-ലായിരുന്നു. ആ പ്രസംഗത്തിൽ ഗവൺമെണ്ടിന്റെ മൎദ്ദനനയത്തെ അദ്ദേഹം കഠിനമായിആക്ഷേപിച്ചു. ഭാരതത്തിലെ ഭരണരീതിയെ പരിഷ്ക്കരിക്കുന്നതിനു ഗവൺമെണ്ടു തുനിഞ്ഞതിൽ തനിക്കെന്നു മാത്രമല്ല ഭാരതീയൎക്കുള്ള അകൈതവമായ കൃതജ്ഞതയെ അദ്ദേഹം രേഖപ്പെടുത്തി. എന്നാൽ ഇന്ത്യയിൽ പൊ

ട്ടിമുള്ളച്ചുണ്ടായ അരാജകകക്ഷിയുടെ നില്യ്ക്കു ഭരണപരിഷ്കാരങ്ങളുടെ ആവിർഭാവംകൊണ്ടു് യാതൊരു കോട്ടവും തട്ടിയില്ല. അവർ മുന്നെപ്പോലെ തങ്ങളുടെ അക്രമങ്ങളെ തുടൎന്നുകൊണ്ടിരുന്നു. പ്രസ്തുത കക്ഷിയുടെ അക്രമനയത്തെ പല സന്ദർഭങ്ങളിലും കഥാപുരുഷൻ ആക്ഷേപിച്ചു. അദ്ദേഹത്തിൻെറ പ്രസംഗങ്ങൾ പലരെയും ഉത്തമപൌരന്മാരാക്കി.

പരിഷ്കാരങ്ങൾ നടപ്പിലായശേഷം ഉണ്ടായ നിയമസഭകളിൽ പ്രവേശിച്ചു് ഒരു പ്രധാന നേതാവാകുന്നതിന്നു ഗോഖലയ്ക്കു നിഷ്പ്രയാസം സാധിച്ചു. ധനകാൎയ്യങ്ങളിൽ അദ്ദേഹത്തിന്നുണ്ടായിരുന്ന പാണ്ഡിത്യം അഗാധമായിരുന്നതിനാൽ ബഡ്ജറ്റു സംബന്ധിച്ചുള്ള അദ്ദേഹത്തിൻെറ പ്രസംഗങ്ങൾ സൎവ്വപ്രധാനങ്ങളായി ഭവിച്ചു. ൧൯൧൧-ൽ ഇന്ത്യയിലെ വരവുചിലവിനെക്കുറിച്ചു് ഒരു പരസ്യമായ അന്വേഷണം നടത്തേണ്ടതാണെന്നുള്ള ഒരു പ്രമേയം അദ്ദേഹം അവതരിപ്പിച്ചു. ഗോഖലയ്ക്കുശേഷം അനവധി വൎഷങ്ങൾ കഴിഞ്ഞുവെങ്കിലും അദ്ദേഹം അന്നു ചെയ്ത പ്രസംഗങ്ങളുടെ പുതുമയ്ക്കു യാതൊരുന്നവും ഇന്നും നേരിട്ടിട്ടില്ല. നിയമസഭകളിൽ ആദ്യവസാനം അദ്ദേഹംതന്നെയാണു വഹിച്ചിരുന്നതു്. ധനകാൎയ്യങ്ങളിൽ അദ്ദേഹത്തിന്നുണ്ടായിരുന്ന പരിജ്ഞാനം എല്ലാവരെയും അത്ഭുതപരതന്ത്രന്മാരാക്കി. ൧൯൧൨-ൽ ദേഹാസ്വാസ്ഥ്യത്താൽ അദ്ദേഹത്തിന്നു സഭായോഗങ്ങളിൽ പങ്കുകൊള്ളുവാൻ തരപ്പെടാഞ്ഞപ്പോൾ, നിയമസഭയ്ക്കു ജീവനില്ലെന്നു ഗവൎമ്മെണ്ടുതന്നെ

അഭിപ്രായപ്പെട്ടു. ഒരു ജനപ്രതിനിധിയുടെ നിലയിൽ ഗോഖലെ തന്റെ കൃത്യത്തെ പ്രശംസനീയമായി നിവ്വഹിച്ചു. അദ്ദേഹം സദാ രാജ്യത്തെ ശ്രേയസ്സിന്നായി പരിശ്രമിക്കുകയും ചെയ്തു.

ഗോഖലെയുടെ ശ്രദ്ധ പ്രധാനമായി രണ്ടു കാര്യങ്ങളിലാണു് പതിഞ്ഞതു്. ഒന്നാമതായി, വിദ്യാഭ്യാസപ്രചാരത്തിനാണു് അദ്ദേഹം പരിശ്രമിച്ചതു്. പ്രാഥമികവിദ്യാഭ്യാസം നിർബ്ബന്ധിതമാക്കണമെന്നതായിരുന്നു അദ്ദേഹത്തിന്റെ പൂർണ്ണമായ അഭിപ്രായം. ഇതു സ്വതന്ത്രമായിരുന്നാലെ രാജ്യത്തിൽനിന്നു് അജ്ഞാനം നീങ്ങുകയുള്ളുവെന്നു് അദ്ദേഹം പ്രസ്താവിച്ചു. പ്രാഥമിക വിദ്യാഭ്യാസത്തെ സ്വതന്ത്രവും, നിർബ്ബന്ധിതവും ആക്കേണ്ടതിന്നുള്ള പദ്ധതികളെക്കുറിച്ചു് അന്വേഷിക്കുവാൻ ഉദ്യോഗസ്ഥന്മാരും അനുദ്യോഗസ്ഥന്മാരും അടങ്ങിയ ഒരു കമ്മീഷൻ ഏപ്പെടുത്തണമെന്നുള്ള ഒരു പ്രമേയം അദ്ദേഹം ഗൻഫാ-ൽസുപ്രീംകൌൺസിലിൽ അവതരിപ്പിച്ചു. അടുത്ത വഷത്തിൽ അദ്ദേഹം തന്റെ പ്രാഥമിക വിദ്യാഭ്യാസ ബിൽ സഭയിൽകൊണ്ടുവന്നു. പ്രസ്തുതബില്ലിനോടു നാട്ടുകാരെല്ലാവരും അനുകൂലമായി വൎത്തിച്ചു. ബില്ലിനെ സംബന്ധിച്ചു വലിയൊരു വാദപ്രതിവാദം നടന്നു. അതേ സമയം രാജ്യത്തിൽ പല സ്ഥലങ്ങളിലും പൌരന്മാരുടെ യോഗങ്ങൾ നടക്കുകയും, ബില്ലിനോടു് അവക്കുള്ള ആനുകൂല്യത്തെ രേഖപ്പെടുത്തുകയും ചെയ്തു. ബില്ലിനെ സംബന്ധിച്ചുണ്ടായ തെററിദ്ധാരണകളെ നീക്കുന്നതിനു ഗോഖലെയും യത്നിച്ചു. എന്നാൽ ഗവമ്മെണ്ടുതന്നെ ബില്ലിനു് എതിരായിട്ടാണു്

വൎത്തിച്ചത്. ൧൯൧൨-ൽ പ്രസ്തുത ബിൽ ഒരു പ്രത്യേകകമ്മററിക്കാരെ ഏല്പിക്കേണ്ടതാണെന്നുള്ള ഒരു പ്രമേയം അദ്ദേഹം അവതരിപ്പിച്ചുവെങ്കിലും, അതിന്നു സമ്മതി ലഭിച്ചില്ല. എന്നാൽ ഗോഖലയുടെ തീവ്രമായ പരിശ്രമംകൊണ്ടു വിദ്യാഭ്യാസവിഷയത്തിൽ തങ്ങഠം സ്വീകരിച്ച നയത്തെ വ്യത്യാസപ്പെടുത്തേണ്ടതാണെന്നു ഗവമ്മെണ്ടിന്നു തന്നെ ബോദ്ധ്യമായി. അതോടുകൂടി സ്വതന്ത്രവിദ്യാഭ്യാസത്തെ നിർബന്ധിതമാക്കേണ്ടതാണെന്നുള്ള ഉത്തമവിശ്വാസം ജനങ്ങളിലും വേരൂന്നി.

ഇതുപോലെതന്നെ തെക്കെ ആഫ്രിക്കയിലുള്ള ഇൻഡ്യാക്കാരുടെ പരാധീനതയെ നശിപ്പിക്കേണ്ടതിന്നും അദ്ദേഹം പരിശ്രമിച്ചു. ദക്ഷിണാഫ്രിക്കയിൽകുടിയേറി പാൎത്തിരുന്ന ഭാരതീയൎക്ക് അന്നു പല കഷ്ടങ്ങളും സഹിക്കേണ്ടിവന്നു. വെള്ളക്കാരുടെമർദ്ദനനയംകൊണ്ട് അവർ സങ്കടത്തിൽപ്പെട്ടുഴലുകയായിരുന്നു. ആ സാധുക്കളുടെ അസ്വാതന്ത്ര്യത്തെ നീക്കുന്നതിൽ ആഫ്രിക്കയിലെ ഗവമ്മെണ്ടിനെപ്പോലെ ഇംഗ്ലണ്ടിലുള്ളവരും വൈമുഖ്യം കാണിച്ചു. ഉടമ്പടിപ്രകാരം ഇൻഡ്യയിൽനിന്നു തൊഴിലാളികളെ ആഫ്രിക്കയിലേക്കുകൊണ്ടുപോകുന്ന സമ്പ്രദായം ശ്രേയസ്കരമായിട്ടുള്ളതല്ലെന്നു ഗോഖല അഭിപ്രായപ്പെട്ടു. ഈ അഭിപ്രായത്തെ അടിസ്ഥാനമാക്കിയുള്ള ഒരു പ്രമേയം അദ്ദേഹം വൈസരോയിയുടെ കൌൺസിലിൽ ൧൯൧൨-ൽ അവതരിപ്പിച്ചു. എന്നാൽ ഗവമ്മെണ്ട് ഈ അഭിപ്രായത്തെ അംഗീകരിച്ചില്ല. ഏകദേശം ഈ ഘട്ടത്തിൽ ആഫ്രിക്കയിലെ സ്ഥിതി അനാ

ശോച്യകരമായ ഒരു സ്ഥിതിയെ പ്രാപിച്ചു. ഇൻഡ്യക്കാരുടെനിലയെന്താണെന്നു് അറിയുന്നതിലേയ്ക്കു് ആഫ്രിക്കസന്ദർശിക്കുന്നതിനു് അദ്ദേഹം തീരുമാനിച്ചു. ആഫ്രിക്കയിലെ ഭരണാധികാരികളായ ഇംഗ്ലീഷുകാരും, പാരതന്ത്ര്യം അനുഭവിച്ചുകൊണ്ടിരുന്ന ഭാരതീയരുമായി ഒരു സന്ധിയുണ്ടാക്കുന്നതിനു് അദ്ദേഹം ശ്രമിച്ചു. ആഫ്രിക്കയിൽ ചെന്നപ്പോൾ നാട്ടുകാർ അദ്ദേഹത്തെ ആഡംബരപൂർവ്വം സ്വീകരിച്ചു. ഇൻഡ്യാക്കാരോടു യൂണിയൻ ഗവമ്മെണ്ടു ദയാപുരസ്സരംപെരുമാറേണ്ടതാണെന്നു് അദ്ദേഹം ഉപദേശിച്ചു.

രാഷ്ട്രീയമായും, വിദ്യാഭ്യാസപരമായും ഉള്ള കാര്യങ്ങളിൽ മാത്രമേ കഥാനായകൻ ഏർപ്പെട്ടിരുന്നുള്ളുവെന്നു കരുതുന്നതു തെററാണു്. സാമുദായികമായും, വ്യാവസായികമായും ഉള്ള പരിഷ്ക്കാരങ്ങളെപ്പററി അദ്ദേഹം ഗൌനിക്കാതിരുന്നില്ല. ജാതിമത്സരംകൊണ്ടും, വർഗ്ഗവ്യത്യാസംകൊണ്ടും ഇന്ത്യക്കാക്കു നേരിട്ടിട്ടുള്ള അധഃപതനം അദ്ദേഹത്തെ ദുഃഖിപ്പിച്ചു. അധകൃതരുടെ അവശതകൾ ഗോഖലയുടെ ശ്രദ്ധയിൽ പതിഞ്ഞു.

എന്നാൽ മുൻപറഞ്ഞവിധം ക്ലേശകരമായ ഒരു ജീവിതം ഗോഖലയുടെ ആരോഗ്യത്തെ നശിപ്പിച്ചു. അദ്ദേഹത്തിനു സുഖക്കേടു പിടിപെടുകയും, ൧൯൧൫-ൽ ഫെബ്രുവരിമാസം ൧൯-ാംനു- ൽകാലമരണത്തിനു പാത്രീഭവിക്കുകയും ചെയ്തു. ഗോഖലയുടെ നിര്യാണം ഇന്ത്യയിലുള്ള പൌരന്മാരെയെല്ലാം അത്യധികമായ വ്യസനത്തിനു പാത്രമാക്കി. ശവസംസ്കാരകമ്മമെല്ലാം

അദ്ദേഹത്തിൻെറ സ്വദേശത്തുവെച്ചുതന്നെയാണ നടന്നതു്. ഇന്ത്യക്കാർ മാത്രമല്ല അദ്ദേഹത്തിൻെറ വേർപാടിൽ അനുശോചിച്ചതു്. ഇംഗ്ലണ്ടിലുള്ളവരും, അദ്ദേഹത്തിനോടു് അവക്കുള്ള അകൈതവമായ സ്നേഹബഹുമാനങ്ങളെ രേഖപ്പെടുത്തി. ചക്രവത്തിതിരുമനസ്സുകൊണ്ടും, സ്റ്റേററുസിക്രട്ടറിമാരും, വൈസറോയിയും, ഗവണ്ണർമാരും, നാട്ടുരാജാക്കന്മാരും, എന്തിനേറെ ഉദ്യോഗസ്ഥന്മാരും, അനുദ്യോഗസ്ഥന്മാരുമടങ്ങിയ ഒരു വമ്പിച്ച ജനസമുദായത്തിന്നു് അപരിഹാര്യമായ ആ നഷ്ടം സഹിക്കേണ്ടിവന്നു. ഇന്ത്യയിലെന്നപോലെ ഇംഗ്ലണ്ടിലും അനുശോചനസഭകൾ കൂടി. ഗോഖലയുടെ സ്മരണയെ നിലനിത്തുന്നതിന്നായി പ്രതിമകളും, വായനശാലകളും, സ്ഥാപിതങ്ങളായി. ദല്ലിയിൽ സുപ്രീംകൌൺസിൽകൂടുന്ന സഭാമന്ദിരത്തിൽ മാർബിൾകൊണ്ടുള്ള ഒരു പ്രതിമ വൈസറോയിയായ ചെംസ്ഫോർഡുപ്രഭു ൧൯൧൭-ൽ അനാച്ഛാദനം ചെയ്തു.

അതിദീർഘമല്ലാത്ത തൻെറ ജീവിതത്തിൽ പ്രശംസാർഹങ്ങളായ പല കാര്യങ്ങളും ഗോഖല സാധിച്ചു. സ്വാത്മത്യാഗമെന്നുള്ളതെന്താണെന്നു് അദ്ദേഹത്തിൻെറ വിശിഷ്ടജീവിതം ഉൽഘോഷിക്കുന്നുണ്ടു്. ഗോഖലയെപ്പോലെ അത്രമാത്രം സ്വഭാവവൈശിഷ്ട്യവും, ആദർശശുദ്ധിയും, സത്യനിഷ്ഠയും ഉള്ള നേതാക്കന്മാർ ദുർല്ലഭമായിട്ടെ ഭാരതത്തിലുണ്ടായിട്ടുള്ളുവെന്നാണു മഹാത്മാഗാന്ധി പ്രസ്താവിച്ചിട്ടുള്ളതു്. "പൊതുകാര്യപ്ര

സക്തി പരിശുദ്ധമായിരിക്കണം" എന്നായിരുന്നു അദ്ദേഹത്തിന്റെ മുദ്രാവാക്യം. ഗോഖലയുടെ ജീവിതം നിഷ്കളങ്കതയുടേയും, സ്വാത്ഥത്യാഗത്തിന്റേയും വിളനിലമാകുന്നു. ആ പുണ്യപുരുഷന്റെ ജീവിതാദർശങ്ങളെ മനസ്സിലാക്കി പ്രവത്തിക്കുന്നതിനു നമുക്കും ഉദ്യമിക്കാം.

---

## ൭. ശ്രീകൃഷ്ണചൈതന്യൻ.

കേശവഭാരതി എന്നൊരു മഹഷിയിൽനിന്നു സ്വീകരിക്കപ്പെട്ട 'ശ്രീകൃഷ്ണചൈതന്യ' നാമം നിമേയന്റെ രണ്ടാമത്തെ നാമധേയമാണു്. അതിനുമുമ്പു് ആരും അദ്ദേഹത്തെ ശ്രീകൃഷ്ണചൈതന്യശബ്ദത്താൽ അറിയുകയുണ്ടായിട്ടില്ല. നിമേയൻ ചൈതന്യനാമത്തിനു് അർഹനായിത്തീന്നതെങ്ങിനെ എന്നും, അദ്ദേഹത്തിന്റെ ജീവിതഗതികൾ എന്തെല്ലാമായിരുന്നുവെന്നും അറിയുന്നതു് രസാവഹമായിരിക്കയില്ലെങ്കിലും വിജ്ഞാനപ്രദമാകാതെ തരമില്ല.

നിമേയൻ ഉത്തമനായ അദ്ധ്യാപകനിൽനിന്നു വിദ്യാഭ്യാസം പൂത്തിയാക്കി ഗുരുദക്ഷിണകഴിച്ചു വിടവാങ്ങി. ഗുരുവിനേപ്പോലെതന്നെ ആചാര്യവൃത്തിയിൽ കാലയാപനം ചെയ്വാനുള്ള ആഗ്രഹം നിമേയനും ഉണ്ടായിരുന്നു. ഇങ്ങനെ ഉണ്ടാകുന്നതിൽ ഒരാശ്ചര്യവുമില്ല. അധ്യാപകവൃത്തി ഏതുകാലത്തും ആക്കും സന്തോ

ഷകരവും അഭിമാനജനകവുമായി കാണപ്പെടുന്നു. ഇതിനുള്ള കാരണം അജ്ഞാതമാണെങ്കിലും ആലോചനാവിഷയമാണ്.

നിമേയന് സ്വോദ്ദേശസാദ്ധ്യത്തിനുള്ള മാർഗ്ഗം സുഗമമായി കാണപ്പെട്ടു. അക്കാലത്തു മുകുന്ദസഞ്ജയ് എന്നു പേരായ ഒരു ബ്രാഹ്മണൻ ഒരു പ്രാർത്ഥനാമന്ദിരം പണിയിച്ച് അതിൽത്തന്നെ ഏതാനും ശിഷ്യന്മാരോടുകൂടി താമസിച്ചിരുന്നു. സ്തോത്രങ്ങൾ പാരായണം ചെയ്തും, പ്രാർത്ഥനകൾ നടത്തിയും ആ ബ്രാഹ്മണൻ കാലയാപനം ചെയ്തു. മുകുന്ദസഞ്ജയന്റെ പ്രാർത്ഥനാമന്ദിരത്തോടു ചേർത്ത് ഒരു വിദ്യാലയം ഏർപ്പെടുത്തുന്നതു നന്നായിരിക്കുമെന്നു നിമേയൻ തീർച്ചപ്പെടുത്തി. സഞ്ജയനും നിമേയന്റെ അഭിപ്രായത്തോടു യോജിച്ചു. കാവ്യനാടകങ്ങളോ അലങ്കാരങ്ങളോ ആയിരുന്നില്ല നിമേയൻ പഠിപ്പിച്ചിരുന്നതു്. അദ്ദേഹം വിദ്യാകുതുകികളായ വിദ്യാർത്ഥികളെ വ്യാകരണവും, നിരുക്തവും മാത്രമേ പഠിപ്പിക്കാൻ സന്നദ്ധനായുള്ളു.

നിമേയൻ അദ്ധ്യാപകനായ കാലത്ത് അദ്ദേഹത്തിന് ഏറെക്കുറെ ഷോഡശവയസ്സേപ്രായമുണ്ടായിരുന്നുള്ളു. നിമേയന്റെ വൈദഗ്ദ്ധ്യം ചില കന്യകമാരുടെ പിതാക്കളെ ഹഠാദാകർഷിച്ചു. അവർ നിമേയന് 'കല്യാണക്കാര്യം' ആലോചിക്കാൻ പുറപ്പെട്ടു. ഇക്കൂട്ടത്തിൽ സുപ്രസിദ്ധപണ്ഡിതനായ വല്ലഭാചാര്യരും ഉണ്ടായിരുന്നു. അദ്ദേഹം സ്വാത്മജയായ ലക്ഷ്മിയെ നിമേയനു ദാനം

ചെയ്തു. സൌന്ദര്യശാലിനിയായ ലക്ഷ്മീദേവിയുടെ വിവിധശുശ്രൂഷകൾക്ക പാത്രീഭൂതനായിട്ട് നിമേയൻ നാൾ നയിക്കാൻ തുടങ്ങി.

ലക്ഷ്മീദേവിക്ക് അധികനാൾ ഭത്തൃസുഖം അനുഭവിക്കാൻ ഭാഗ്യമുണ്ടായില്ല. പൂവ്വബെങ്കാളത്തിൽ ഗവ്വിഷ്ഠന്മാരായ ചില പണ്ഡിതന്മാർ അക്കാലത്തുണ്ടായിരുന്നു. അവരുടെ മദത്തെ ശമിപ്പിക്കുവാനും, അവരെ ശാന്തന്മാരാക്കുവാനും വേണ്ടി നിമേയൻ സലക്ഷ്മീകനായി പുറപ്പെട്ടു. കാലദോഷത്താൽ മാഗ്ഗമദ്ധ്യത്തിൽവെച്ച് ലക്ഷ്മീദേവി സപ്പത്താൽ ദംശിക്കപ്പെട്ടവളായിട്ട കാലഗതി പ്രാപിച്ചു. ഭാര്യാവിയോഗംകൊണ്ട നിമേയൻ വ്യസനിച്ചില്ലെന്നില്ല. പക്ഷെ ബെങ്കാളത്തിലേയ്ക്കുള്ള പ്രയാണത്തെ പ്രതിബന്ധിക്കത്തക്കവണ്ണം അതു ദുസ്സഹമായി അദ്ദേഹത്തിന്ന തോന്നിയില്ല.

പൂവ്വ-ബെങ്കാളത്തിലെ ക്രൂരസപ്പങ്ങളെയെല്ലാം അടക്കിയതിന്നശേഷം നിമേയൻ കീത്തിയും ധനവുമായി സ്വദേശത്തെത്തി. പോയപ്പോൾ പ്രാണപ്രേയസിയുടെ സാമീപ്യം അദ്ദേഹത്തിന്നുണ്ടായിരുന്നു എങ്കിലും ഗൃഹത്തിൽ മടങ്ങിയെത്തിയപ്പോൾ അദ്ദേഹം ഏകാകിയായികാണപ്പെട്ടു. നിമേയൻെറ മാതാവു നിബ്ബന്ധിക്കാൻ തുടങ്ങി. ശാഠ്യം കുലശലായപ്പോൾ താൻ ഉടനെ പുനവ്വിവാഹം ചെയ്തുകൊള്ളാമെന്നു നിമേയൻ സമ്മതിച്ചു.

സനാതനമിത്രൻ നിമേയൻെറ നാട്ടിൽത്തന്നെയുള്ള ഒരു ധനികനായ കച്ചവടക്കാരനായിരുന്നു. അദ്ദേ

ഹത്തിന വിഷ്ണുപ്രിയ എന്നപേരായ ഒരു പുത്രിയുമുണ്ട്. അവരംക്ക പ്രായം നന്നെ ചെറുപ്പമായിരുന്നുവെങ്കിലും പാണ്ഡിത്യത്തിൻേറയും സൗന്ദര്യത്തിൻേറയും അനുഗ്രഹം അവളിൽ നന്നായി പതിഞ്ഞിട്ടുണ്ടായിരുന്നു.

വിവാഹംകഴിഞ്ഞുവെങ്കിലും വിഷ്ണുപ്രിയയെ കഥാനായകൻഅമ്മയുടെഅടുക്കലാണുതാമസിപ്പിച്ചിരുന്നത്. മുകുന്ദസഞ്ജയൻെറ വിദ്യാലയത്തിൽത്തന്നെ നിമേയൻ അധ്യാപകവൃത്തിതുടൎന്നു. ശിഷ്യന്മാരൊരുമിച്ച സ്തോത്രങ്ങരം പാടുക, നൃത്തംചെയ്യുക എന്നിവയ്ക്കു പുറമെ നിമേയൻ പ്രത്യേകമായി വിഷ്ണുസേവയും ചെയ്തിരുന്നു.

ഒരിക്കൽ ഈ കഥാപുരുഷൻ ഏതാനും ചില ശിഷ്യന്മാരോടുകൂടി, ഗംഗായമുനാസന്ധികൊണ്ടു് സുപ്രസിദ്ധമായ ഗയ സന്ദൎശിക്കാൻ പുറപ്പെട്ടു. ഈ യാത്ര നിമേയൻെറ ജീവിതത്തിൽ ഒരു വലിയ മാററം ഉണ്ടാക്കിത്തീൎത്തു എന്നതു് സവിശേഷം പ്രസ്താവയോഗ്യമാണു്.

ഗയാശ്രാദ്ധം മുതലായ നാൽക്കൎമ്മങ്ങരം ചെയ്തതിനുശേഷം നിമേയൻ ക്ഷേത്രത്തിനകത്തു കടന്നു. എത്രയോ ജനങ്ങരം വിഷ്ണുപാദങ്ങരം ദൎശിക്കുവാനായി 'വന്നുംപോയും' കൊണ്ടിരുന്നു. നിമേയൻമാത്രം ക്ഷേത്രത്തിനകത്തു നിശ്ചഞ്ചലനായി നിൽക്കുന്നുണ്ടു്. അദ്ദേഹത്തിൻെറ നേത്രങ്ങളിൽനിന്നു ബാഷ്പം ധാരധാരയായി ഒഴുകിയിരുന്നു. ഭക്തിഭാരത്താൽ താന്തമായിത്തീൎന്ന

നിമേയന്റെ ശരീരം പെട്ടെന്ന നിലംപതിച്ചു. നിമേയനെ ആരോ ഒരാൾ എടുത്തു മടിയിൽക്കിടത്തി ശീതോപചാരം ചെയ്യുന്നുണ്ടു്. ആ കൃപാലു ആരെന്ന നമുക്കു താമസിയാതെ മനസ്സിലാക്കാം.

മാധവേന്ദ്രപുരി എന്ന പ്രസിദ്ധനായ ഒരാചാര്യന്റെ ശിഷ്യനും, മാധവാചാര്യഗോത്രജനുമായി ഈശ്വരപുരി എന്നൊരു വിദ്വാനുണ്ടു്. അദ്ദേഹം അനേകം പുണ്യസ്ഥലങ്ങൾ സന്ദർശിച്ചുകൊണ്ടു ഗയയിൽ എത്തി. ആ മഹാനുഭാവനാണു നിമേയനെ ശുശ്രൂഷിക്കുന്നതായി കാണപ്പെടുന്നതു്.

നിമേയൻ ഈശ്വരപുരിയെ ഗുരുവായി വരിച്ചു അദ്ദേഹത്തിൽനിന്നു പലേ ഉപദേശങ്ങളും വാങ്ങി നവദ്വീപിലേക്കു തിരിച്ചു. അവിടെയാണല്ലോ അദ്ദേഹത്തിന്റെ പ്രിയപ്പെട്ട വിദ്യാലയവും, മുകുന്ദസഞ്ജയന്റെ പ്രാർത്ഥനാസദനവും സ്ഥാപിക്കപ്പെട്ടിരുന്നതു്. നവദ്വീപിൽ എത്തിയതിനുശേഷം അദ്ദേഹം ഒന്നിലും ഏപ്പെടാതെ ഏതാണ്ടു മൌനിയായിത്തന്നെ ജീവിതം നയിക്കാനാരംഭിച്ചു. ഈ അവിചാരിതാവസ്ഥ പലരേയും വിസ്മയിപ്പിച്ചു.

വൈഷ്ണവമതപ്രചരണം എന്ന വിചാരമേ അദ്ദേഹത്തിനുണ്ടായുള്ളു. അദ്ദേഹത്തിന്റെ ഉദ്ദേശം യഥാർത്ഥവും പരിശുദ്ധവുമാണെന്നു മനസ്സിലാക്കിയ ശിഷ്യന്മാരിൽ അദ്വൈതാനന്ദനും, നിത്യാനന്ദനും നിമേയനെ സഹായിക്കാമെന്നു ശപഥം ചെയ്തു. വിഷ്ണുകീ

ത്തനങ്ങളും, വൈഷ്ണവഘോഷയാത്രകളും നിമിഷം പ്രതി വദ്ധിച്ചുവശായി.

നിമേയൻെറ അമ്മയുടെ പേർ ശചീദേവി എന്നായിരുന്നു. ആ വൃദ്ധമാതാവിനു വിശ്വരൂപൻ എന്ന ഒരു പുത്രൻകൂടിയുണ്ടു്. അയാൾ അതിബാല്യത്തിലേതന്നെ സന്യാസിയായിത്തീൎന്നു. പിന്നീടു നിമേയനെ മാത്രം കണ്ടും, അയാളിൽ തൻെറ ആശകളെല്ലാം സമപ്പിച്ചുമാണു് ആ മാതാവു കാലം കഴിച്ചിരുന്നതു്. അനന്യശരണയായി ജീവിക്കുന്ന ശചീദേവിയുടെ സമീപം ചെന്നു നിമേയൻ ഇങ്ങനെ അറിവിച്ചു.

"അമ്മേ, ഞാൻ സന്യാസം കൈക്കൊള്ളുവാൻ തീരുമാനിച്ചിരിക്കുന്നു. എൻെറ അപേക്ഷ എങ്ങിനെയുള്ളതാണെന്നു് ഒരു പക്ഷെ അമ്മയ്ക്കറിഞ്ഞുകൂടായിരിക്കാം. പക്ഷെ അതു സത്യഗ്രഹണത്തെ ഏതു കാലത്തും അനുബന്ധിച്ചുകൊണ്ടാണിരിക്കുന്നതു്. അതിനാൽ എന്നെ സന്യാസിയാകുവാൻ അമ്മ അനുവദിച്ചേ കഴിയൂ."

ശചീദേവി ഒന്നും പ്രത്യുത്തരം പറഞ്ഞില്ല. സന്യാസത്തിനു ബദ്ധകങ്കണനായി സ്വസമക്ഷം എത്തി വിട യാചിക്കുന്ന പുത്രനെ ഏതു വിധമാണു് വിലക്കുക! ഏതുവിധമാണു് അയാൾക്കു വിട നൽകുക! ഒന്നിനും ശചീദേവിക്കു മനസ്സുവന്നില്ല. എങ്കിലും ഒടുവിൽ പുത്രൻെറ ഹിതം മാതാവിനു് അഹിതമല്ലെന്നുള്ള ഒരുവാക്യംകൊണ്ടു ശചീദേവി നിമേയനെ യാത്രയാക്കി,

അമ്മയുടെ അനുമതി ലഭിച്ചതിനുശേഷം നിമേയൻ നവദ്വീപിനേയും, അതിനെ അധിവസിക്കുന്ന ശിഷ്യസംഘത്തേയും, മിത്രങ്ങളേയുംവിട്ട് ജഗന്നാഥത്തിലേയ്ക്കു യാത്രയായി. സഹായസഹകരണങ്ങൾക്കായി അദ്ദേഹം നിത്യാനന്ദൻ, ജഗദാനന്ദൻ, മുകുന്ദദത്തൻ, ദാമോദരൻ എന്നീ നാലുപേരേയും കൂടെക്കൊണ്ടുപോയി.

കേശവഭാരതി എന്ന നാമത്താൽ സുപ്രസിദ്ധനായ ഒരു സന്യാസി ഇക്കാലത്തു കാടപാ നഗരത്തിൽ വസിക്കുന്നുണ്ടായിരുന്നു. നിമേയൻ ഭാരതിയെക്കുറിച്ചും, അദ്ദേഹത്തിൻെറ തീവ്രനിഷ്ഠകളെ സംബന്ധിച്ചും പലപ്പോഴും കേൾക്കുകയുണ്ടായിട്ടുണ്ട്. അതിനാൽ അദ്ദേഹത്തെ സന്ദർശിക്കുന്നതും, അഭിമുഖസംഭാഷണം ചെയ്യുന്നതും ഗുണപ്രദമായിരിക്കുമെന്നു നിമേയനു തോന്നി. കേശവഭാരതി നിമേയനെ സന്തോഷപൂർവ്വം സന്യസിപ്പിക്കയും, ശ്രീകൃഷ്ണചൈതന്യൻ എന്നു നാമകരണംചെയ്കയും ചെയ്തു. ഇക്കാലത്തു് ആ യുവസന്യാസിക്ക് ഏറെക്കുറെ ഇരുപത്തിനാലുവയസ്സു പ്രായമുണ്ടായിരിക്കണം.

ജഗന്നാഥത്തിൽ നിന്നു ചൈതന്യൻ ഏകാകിയായി ദക്ഷിണഭാരതത്തിലേക്കു യാത്രയായി. വൈഷ്ണവമതപ്രചരണം ചെയ്വാനും, മതബോധം ജനങ്ങളിൽ ദൃഢമൂലമായിത്തീരുന്നതിനും തൻെറ യാത്ര പര്യാപ്തമായിത്തീരണമെന്നായിരുന്നു ചൈതന്യൻെറ ഉദ്ദേശം. അദ്ദേഹം സഞ്ചരിക്കാത്ത സ്ഥലങ്ങൾ ദക്ഷിണേന്ത്യയിൽ ഒന്നുംതന്നെ ഉണ്ടായിരുന്നില്ല. ഗോകർണ്ണം മുതൽ കന്യാകുമാരിവരെയുള്ള സ്ഥലങ്ങളിൽ സഞ്ചരിച്ചു്, വൈഷ്ണവ

മതതത്വങ്ങൾ പ്രചരിപ്പിച്ചുകൊണ്ടിരിക്കുമ്പോൾ അ ദ്ദേഹത്തെ ചില കേരളീയർ നിഷ്ക്കരുണം ഉപദ്രവി ക്കയുണ്ടായി. അവരുടെ പീഡനങ്ങളെ അദ്ദേഹം ശാ ന്തതയോടെ സഹിച്ചു. ഒടുവിൽ ആ ക്ഷുദ്രഹൃദയന്മാർ, ചെയ്ത തെററിനെപ്പററി പശ്ചാത്തപിക്കയും,ചൈതന്യ നേയും അദ്ദേഹത്തിൻെറ മതാദർശങ്ങളേയും അത്യധി കം ബഹുമാനിക്കയും ചെയ്കയുണ്ടായി.

കേരളത്തേയും കേരളീയരേയും കുറിച്ചു ചൈതന്യന് അത്യധികം ബഹുമാനമുണ്ടായിരുന്നു എന്നാണറിയുന്ന ത്. ഇന്ത്യയിൽ മറെറാരിടത്തുനിന്നും ലഭിക്കാൻ ക ഴിയാത്ത ബ്രഹ്മസംഹിത കേരളത്തിൽവെച്ചു കണ്ടെത്തി യപ്പോൾ ചൈതന്യനുണ്ടായ സന്തോഷം വാചാമഗോ ചരമായിരുന്നു. അദ്ദേഹം ആ ഗ്രന്ഥത്തെ പലേ സ്ഥല ങ്ങളിലും അന്വേഷിക്കയുണ്ടായിട്ടുണ്ട്. ബ്രഹ്മസംഹി തയുടെ ഒരു പകർപ്പു കൈവശം വെച്ചുകൊള്ളുവാൻ കേരളീയർ ചൈതന്യനെ അനുവദിച്ചു എന്നുള്ളതു പ്ര ത്യേകം പ്രസ്താവാർഹമാണ്.

തെക്കേഇന്ത്യ വിട്ടു വീണ്ടും ചൈതന്യസ്വാമികൾ ജഗന്നാഥത്തിലേയ്ക്കു പുറപ്പെട്ടു. അവിടെ അദ്ദേഹത്തി ൻെറ വരവുംകാത്ത് എത്രയോ ശിഷ്യന്മാർ അക്ഷമരായി താമസിക്കുന്നുണ്ടായിരുന്നു. അവരെയെല്ലാം അദ്ദേഹം കരുണാർദ്രങ്ങളായ ദൃഷ്ടികളെക്കൊണ്ട് ആശീർവദിക്കയും സൌജന്യവാണികളെക്കൊണ്ടു കൃതാർത്ഥരാക്കിത്തീർക്കയും ചെയ്തു.

അനന്തരം അന്തേവാസികളൊന്നിച്ച സ്വാമികൾ ഉത്തരഭാരതത്തിലേക്കു യാത്രയായി. വൃന്ദാവനം, മധുര, വാരാണസി എന്നീ സ്ഥലങ്ങളിൽ അദ്ദേഹം വളരെനാൾ താമസിക്കയുണ്ടായി. വാരാണസിയിൽവെച്ച് ആ സന്യാസിവര്യൻ ശാങ്കരഭാഷ്യത്തെ ആമൂലാഗ്രം ഖണ്ഡിക്കയും ആചാര്യസ്വാമികൾക്കു സംഭവിച്ച പ്രമാദങ്ങളെ ഓരോന്നോരോന്നായി എടുത്തു ശിഷ്യന്മാരെ ധരിപ്പിക്കയും ചെയ്തു.

ഉത്തരഭാരതസഞ്ചാരം ഒരുവിധം അവസാനിച്ച ശേഷം ചൈതന്യൻ ജഗന്നാഥത്തിലേയ്ക്കുതന്നെ മടങ്ങിപ്പോന്നു. പിന്നീടുള്ള ജീവിതകാലം മുഴുവൻ അദ്ദേഹം ജഗന്നാഥത്തിന് ഏറെക്കുറെ അകലെ കിടക്കുന്ന 'നീലഗിരി'—അഥവാ നീലാചലത്തിൽ—ആശ്രമവാസം ചെയ്തു. അദ്ദേഹം അവിടെത്താമസിക്കാനുള്ള കാരണം ശചീദേവിയുടെ അഭീഷ്ടം അതാണെന്നു മനസ്സിലാക്കിയിട്ടായിരുന്നു. പതിനെട്ടു വർഷത്തോളം ശ്രീകൃഷ്ണചൈതന്യൻ ശിഷ്യന്മാരോടുകൂടി നീലാചലത്തിൽ വസിച്ചു.

ചൈതന്യന്റെ യശസ്സ് ആര്യാവർത്തം മുഴുവൻ വ്യാപിച്ചു. അദ്ദേഹത്തെക്കാണ്മാൻ സാമ്രാജ്യത്തിന്റെ നാനാ ഭാഗങ്ങളിലുംനിന്ന് ജനങ്ങൾ ലക്ഷക്കണക്കായി നീലാചലത്തിൽ എത്തിക്കൂടി. എത്രയോ പേർ അദ്ദേഹത്തിന്റെ ശിഷ്യരായിത്തീർന്നു. മുരാരി, സാർവ്വഭൌമൻ, അദ്വൈതൻ എന്നിവർ അദ്ദേഹത്തിന്റെ പ്രധാനാന്തേവാസികളായിരുന്നു.

ശിഷ്യവാത്സല്യം, ഭൃതകാരുണ്യം, ഔദാര്യം ഇവ മൂന്നും അദ്ദേഹത്തിന്റെ ഉത്തമഗുണങ്ങളാണ്. ആ പൂജ്യപാദങ്ങൾ പരബ്രഹ്മത്തെ കണ്ണാൽ കണ്ടുകൊണ്ട് ക്രിസ്ത്വാബ്ദം ൧൯൦൩-ൽ സ്വർഗ്ഗാരോഹണം ചെയ്തു. അക്കാലത്തു അദ്ദേഹത്തിനു ൭൫ വയസ്സേ പ്രായമുണ്ടായിരുന്നുള്ളു.

---

## വി. സർ. ശേഷയ്യാശാസ്ത്രി.

---

"ഉത്സാഹിനം പുരുഷസിംഹമുപൈതി ലക്ഷ്മീ" എന്ന ആപ്തവാക്യത്തിനു ഉത്തമോദാഹരണമാണു ഈ കഥാപുരുഷൻ. സ്ഥിരോത്സാഹവും, കർമ്മകുശലതയുംകൊണ്ടു ആക്കും ഉൽകൃഷ്ടസ്ഥാനം അലങ്കരിക്കാൻ കഴിയും. ദരിദ്രനെ കുബേരനാക്കുന്നതിനും, അപ്രധാനിയെ പ്രമാണിയാക്കുന്നതിനും അവയ്ക്കു സാധിക്കും. സംശയമുള്ളവർ ശേഷയ്യാശാസ്ത്രിയുടെ ജീവചരിത്രം ആദ്യന്തം ഒന്നു വായിച്ചു നോക്കട്ടെ.

൧൮൨൮-ൽ മാർച്ചുമാസം ൨൨-ാംനു അമരാവതി ഗ്രാമത്തിൽ ശേഷയ്യാ ജാതനായി. ഈ ഗ്രാമം തഞ്ചാവൂർജില്ലയിൽ കാവേരിയുടെ ഒരു മുഖമായ വെട്ടാറിന്റെ തീരത്തിലാണ്. ഉപാദ്ധ്യായനെന്നോ പുരോഹിതനെന്നോ ഉള്ള അപരനാമധേയത്താൽ അറിയപ്പെട്ടുന്ന ഒരു ബ്രാഹ്മണനാണ് കഥാനായകന്റെ പിതാവ്. ഇദ്ദേഹത്തിന്റെ അഞ്ചാമത്തെ പുത്രനാണ് ശേഷയ്യാ.

പുരോഹിതവൃത്തികൊണ്ടു വളരെ ഞെരുങ്ങി കാലക്ഷേപം ചെയ്തിരുന്ന ഗൃഹനായകനു പുത്രന്മാരെ കാലോചിതമായി വിദ്യയഭ്യസിപ്പിക്കുവാൻ സാധിച്ചില്ല. ഈ സംഗതി ആ മഹാബ്രാഹ്മണൻ മരിക്കുന്നതുവരെ പറഞ്ഞു സങ്കടപ്പെടാറുണ്ടു്.

ശേഷയ്യാവിന്നു് ഏഴുവയസ്സു പ്രായമായപ്പോൾ, മദിരാശിയിൽ രത്നക്കച്ചവടം ചെയ്തിരുന്ന മാതുലൻ അമരാവതിയിൽ വരുകയും ആ ബാലന്റെ സ്വഭാവഗുണം അറിഞ്ഞു പഠിപ്പിക്കാനായി കൂട്ടിക്കൊണ്ടുപോകയും ചെയ്തു. ൧൮൩൧-ൽ അതായതു ൧൦-ാമത്തെ വയസ്സിൽ ശേഷയ്യാ വിദ്യാലയത്തിൽ പ്രവേശിച്ചു. ൧൮൩൦-ൽ അദ്ദേഹത്തിന്നു് ആർഡൻപാതിരിയുടെ സ്വേച്ഛാഭരണം കളിയാടിയിരുന്ന ആ വിദ്യാലയം വിടേണ്ടിവന്നു.

൧൮൪൧-ൽ വീണ്ടും ശേഷയ്യാ മദ്രാസ് ഗവൎമ്മെണ്ടു പുതുതായി തുടങ്ങിയ ഹൈസ്കൂളിൽച്ചെന്നു് പഠിപ്പു തുടൎന്നു. അവിടെ ഫീസു കൊടുത്തു പഠിപ്പിക്കത്തക്കവണ്ണമുള്ള ധനസ്ഥിതി ശേഷയ്യാവിന്റെ മാതുലനില്ലായിരുന്നു. ഉദാരഹൃദയനായ ഹെഡ്മാസ്റ്റർ— സുപ്രസിദ്ധനായ പൗൾ—ആ വിദ്യാൎത്ഥിക്കു് സ്വന്തം കൈയ്യിൽനിന്നു ഫീസുകൊടുത്തുവന്നു. ഈ സൌജന്യം അധികകാലത്തേയ്ക്കു വേണ്ടിവന്നില്ല. പരീക്ഷകളിലെല്ലാം ആ ബാലൻ ഒന്നാമനായി പാസ്സായി. വേതനങ്ങളും പാരിതോഷികങ്ങളും ധാരാളമായി ആ കാലങ്ങളിൽ ലഭിച്ചു. സ്വന്തം ചെലവിനുള്ള വക കഴിച്ചു ബാക്കിയുള്ള പണം മാതുല

ലെ ചെലവുകൾക്കായി ആ യുവാവു് അയച്ചുകൊടുക്കുന്നം തുടങ്ങി.

ശാസ്ത്രിയുടെ വാഗ്മിത്വവും, ഫലിതംനിറഞ്ഞ സംഭാഷണവും, തികഞ്ഞ ധീരതയും, അസാമാന്യമായ പാണ്ഡിത്യവും പലരുടേയും നിർവ്യാജപ്രശംസയ്ക്കു പാത്രമായിത്തീൎന്നു.

പിതാവിൻേറയും മാതുലൻേറയും അകാലനിര്യാണം ശാസ്ത്രിയെ കഠിനമായി ദുഃഖിപ്പിച്ചു. എങ്കിലും അതദ്ദേഹം ലേശമെങ്കിലും പുറമെ കാണിക്കയുണ്ടായില്ല. മാതാവിൻെറ നിർബ്ബന്ധത്തിന്നു പൂൎണ്ണമായി കീഴ്‌ടങ്ങി ൧൮൪൦-ൽ ശേഷയ്യാശാസ്ത്രി സുന്ദരി എന്നപേരായ ഒരു കന്യകയെ വിവാഹം ചെയ്തു.

ഹൈസ്കൂൾ പഠിപ്പു് പൂർത്തിയാക്കിയതിന്നശേഷം റവന്യൂബോർഡ് ആഫീസിൽ ആദ്യം ൧൫ രൂപ ശമ്പളത്തിലും പിന്നീടു ൨൫ രൂപ ശമ്പളത്തിലും ശാസ്ത്രി ഗുമസ്ഥനായി നിയമിക്കപ്പെട്ടു. വളരെ മിതമായി നിത്യത നിർവഹിച്ചു ശേഷിപ്പുള്ള സംഖ്യ അദ്ദേഹം മാസംതോറും മാതാവിനയച്ചുകൊടുത്തു. ശാസ്ത്രിയുടെ മിതവ്യയം കൂട്ടുകാരെയെല്ലാം വിസ്മയിപ്പിച്ചിരുന്നു.

൧൮൪൫-ൽശാസ്ത്രിയെമസ്ലിപട്ടണത്തിൽ ഒരു തഹസീൽദാരായി നിയമിച്ചു. സർ. വാൾട്ടർ എലിയടൻെറ ശുപാർശനിമിത്തമാണു് ആ ജോലി ശാസ്ത്രിക്കു കിട്ടുവാനുള്ള കാരണം. എലിയട്ടും ശാസ്ത്രിയുമായി പരിചയപ്പെടുന്നതിന്നുള്ള ഒരവസരവും ദൈവഗത്യാ ഉണ്ടായിത്തീൎന്നിരുന്നു. റെവന്യൂബോഡ്ആഫീസിൽ ഗുമ

സ്ഥനായിരിക്കുന്ന കാലത്തു മദ്രാസ് പ്രസിഡൻസിയുടെ കിഴക്കും വടക്കുമുള്ള പ്രദേശങ്ങളിൽനിന്നു ഗവമ്മേണ്ടിലേയ്ക്കു നികുതി പിരിയാറുണ്ടായിരുന്നില്ല. ജനങ്ങൾ സ്വേച്ഛാപ്രഭുത്വം നടിച്ച് അക്രമങ്ങൾ പലതും ചെയ്തിരുന്നു. ഈ സംഗതി മദ്രാസ്ഗവമ്മെണ്ടിന്റെ ശ്രദ്ധയെ പെട്ടെന്നാകർഷിച്ചു. നികുതി ബാക്കി പിരിക്കുന്നതിനുള്ള മാർഗ്ഗങ്ങൾ ആരായുന്നതിനും, രാജ്യത്തു നിലവിലിരിക്കുന്ന കുഴപ്പങ്ങൾ ശമിപ്പിക്കുന്നതിനും വേണ്ട മാർഗ്ഗങ്ങൾ നിർദ്ദേശിക്കുന്നതിനായി സർ. വാൾട്ടർ എലിയടിനെ ഗവമ്മെണ്ടു കമ്മീഷനായി നിയോഗിച്ചു. അദ്ദേഹത്തെ സഹായിക്കാൻ ശേഷയ്യരേയും ഗവമ്മേണ്ടു കരുമിച്ചയച്ചു.

മസ്ലിപട്ടണത്തിലെ വദ്ധിച്ച അഴിമതികളിൽനിന്നു ജനങ്ങളെ രക്ഷിക്കുവാനും, തന്നാലാവുന്നവിധം നാട്ടിൽ പരിഷ്കാരങ്ങൾ വദ്ധിപ്പിക്കാനും ശേഷയ്യാശാസ്ത്രി അശ്രാന്തയത്നം ചെയ്തു. അദ്ദേഹത്തിന്റെ ശ്രമം സഫലമായിത്തീന്നതു കണ്ടു ജനങ്ങൾ അത്യധികം സന്തോഷം പ്രകടിപ്പിച്ചു.

ജനസംഖ്യ എടുക്കുന്ന കാര്യത്തിൽ ബ്രിട്ടീഷുഗവമ്മേണ്ടിനു ശേഷയ്യാ മാതൃകയായിരുന്നു. അദ്ദേഹം മസ്ലിപട്ടണത്തിൽ ൧൮൪൨-ൽ ആദ്യമായിജനസംഖ്യ നിണ്ണയിച്ചു. ആ ഏപ്പാടു് ൧൮൭൧-ൽ മാത്രമേ ഇന്ത്യാഗവമ്മെണ്ടിനു നാട്ടിൽ നടപ്പിലാക്കാൻ കഴിഞ്ഞുള്ളൂ.

ശേഷയ്യരുടെ പ്രാപ്തിയും ബുദ്ധിവൈഭവവും അനന്യസാധാരണമായിരുന്നതിനാൽ അദ്ദേഹം ൧൮൪൫-ൽ

വിശാഖപട്ടണം കലക്ററരാഫീസിലെ പ്രധാനശിരസ്ത ദാരായി നിയമിക്കപ്പെട്ടു. ഉടനെ ആഫീസുകളിൽ രാത്രി ജോലിചെയ്യുന്ന സമ്പ്രദായം തീരെ നിൎത്തൽ ചെയ്യുകയും വിളക്കുവെപ്പിന്നു ചെലവായിക്കൊണ്ടിരുന്ന വമ്പിച്ച സംഖ്യ ഗവൎമ്മേണ്ടിലേയ്ക്കു ആദായമായിത്തീരുകയും ചെയ്തു. ധാന്യങ്ങൾ നികുതിയായി വാങ്ങുന്നസമ്പ്രദായം ഗവൎമ്മേൻറിന്നും പ്രജകൾക്കും ഒന്നുപോലെഅസൌകൎയ്യകരമാണെന്നു ശാസ്ത്രി മനസ്സിലാക്കി,ഏറെത്താമസിയാതെ ആ ഏൎപ്പാടു നിൎത്തൽ ചെയ്യിക്കയും നികുതി പണമായിത്തന്നെ അടയ്ക്കുവാൻ ജനങ്ങൾക്കു അറിയിപ്പുകളയപ്പിക്കയും ചെയ്തു.

൧൮൫൧-ൽ ശാസ്ത്രി മസ്ലിപട്ടണത്തിൽ ഒരു ഹൈസ്കൂൾ സ്ഥാപിക്കുവാൻ വേണ്ട എല്ലാ ഏൎപ്പാടുകളും ചെയ്തു. വിദ്യാലയത്തിലെ ഭരണം നിൎവഹിക്കുന്നതിനായി രൂപീകരിക്കപ്പെട്ടിരുന്ന സംഘത്തിൽ അദ്ധ്യക്ഷസ്ഥാനം വഹിച്ചതും കഥാനായകനാണു്. ൧൮൫൭-ൽ നമ്മുടെ ശാസ്ത്രി ഡിപ്യൂട്ടികലക്ററരും ൧൮൬൦-ൽ ഇനാം കമ്മീഷണരുടെ അസിസ്റ്റൻറുമായി നിയമിക്കപ്പെട്ടു. ഈ ഉദ്യോഗത്തിന്നു പ്രതിമാസം ൩൦൦ ക. ശമ്പളവും ശാസ്ത്രിക്കു ലഭിച്ചു.

൧൮൬൪-ൽ കഥാനായകൻെറ ഭാഗ്യവതിയായ മാതാവു്, സകലാഭീഷ്ടങ്ങളും സാധിച്ചു കൃതകൃത്യയായി, ചരമം പ്രാപിച്ചു. റവന്യൂബോൎഡിൽ ശിരസ്തദാരായി പുത്രനു് ഉദ്യോഗക്കയററം കിട്ടിയ സന്തോഷവൎത്ത

മനേം കേറ്ക്കുവാൻ ആ മഹതിക്കു ഭാഗ്യമുണ്ടായില്ല. ശിരസ്തദാരുടെ ജോലി എത്രയും ഭംഗിയായി നിർവഹിച്ചു പ്രതിമാസം ആയിരക്കണക്കിനു ശമ്പളം വാങ്ങുവാൻ ശാസ്ത്രിക്കു സാധിച്ചു.

മൂന്നുകൊല്ലം ആ ജോലിയിൽ ബദ്ധശ്രദ്ധനായി ശേഷയ്യാശാസ്ത്രി കഴിച്ചുകൂട്ടിയതിനുശേഷം ഫവ്വൈ-ൽ തിരുവിതാംകൂർമന്ത്രിയായി നിയോഗിതനായി. രാജാ സർ. ടി. മാധവരായർ ശേഷയ്യാശാസ്ത്രിയുടെ സതീർത്ഥ്യനും സ്വഭാവഗതികളിൽ അദ്ദേഹത്തോടു സാദൃശ്യമുള്ളയാളുമായിരുന്നു. മാധവരായരോടുദ്വേഷംപ്രകാശിപ്പിച്ച ആയില്യം തിരുനാളിന്റെ ദിവാനായി തനിക്കു എത്രനാൾ ജോലി ചെയ്യാൻ കഴിയുമെന്നായിരുന്നു ശേഷയ്യാശാസ്ത്രിയുടെ വിചാരം. ഏതായാലും നയംകൊണ്ടു എല്ലാക്കാര്യവും നേരെയാക്കിക്കൊള്ളാമെന്ന ഒരു നിശ്ചയമേ അദ്ദേഹത്തെ ഇൗ അവസരത്തിൽ സഹായിച്ചുള്ളൂ. ദൃഢനിശ്ചയം, കൃമ്മബുദ്ധി, നയനൈപുണ്യം എന്നീ ബന്ധുക്കളുടെ സഹായത്തോടുകൂടി അഞ്ചുവർഷക്കാലം ശേഷയ്യാശാസ്ത്രി ആയില്യം തിരുനാളിന്റെ വലത്തുകയ്യായി വേല ചെയ്തു.

അനന്തരം മദ്രാസ് ഗവർണ്ണരുടെ കൗൺസിലിൽ ശാസ്ത്രി ഒരംഗമായി തിരഞ്ഞെടുക്കപ്പെട്ടു. സാമ്രാജ്യസഭയിലും അദ്ദേഹം പിന്നീടു സാമാജികനായിത്തീർന്നു.

ശേഷയ്യാശാസ്ത്രിയുടെ ഭരണസാമർത്ഥ്യത്തിന്റെ രുചി അനുഭവിക്കാനുള്ള ഭാഗ്യം ഒരു ചെറിയ നാട്ടുരാജ്യ

മായ പുതുക്കോട്ടയ്ക്കും സിദ്ധിച്ചു. അദ്ദേഹം പുതുക്കോട്ടയിലെ ദിവാൻപദം കൈയ്യേററ കാലത്തു രാജ്യത്തിലെ സ്ഥിതി തീരെ ആശാസ്യമായിരുന്നില്ല. ഭരണയന്ത്രത്തിന്റെ ക്രമത്തിലധികമായ കോട്ടങ്ങളും കേടുകളും ബാധിച്ചിരുന്നു. 'സമർത്ഥനായ ഭരണതന്ത്രജ്ഞൻ' എന്നുള്ള കീർത്തി പുതുക്കോട്ടയിലെ സാഹിത്യംകൊണ്ടു് അസ്തമിക്കുമോ എന്നു ചിലർ സംശയിച്ചിരുന്നു. ഭാഗ്യവശാൽ, ബഹുവിധക്ലേശങ്ങൾ അനുഭവിച്ചിട്ടാണെങ്കിലും ശാസ്ത്രി, സ്വയശസ്സിനെ കളങ്കപ്പെടുത്താതെ ജനങ്ങൾക്കും ഗവർമ്മെണ്ടിനും ക്ഷേമകരമാംവണ്ണം രാജ്യത്തെ ഭരിച്ചു. പുതുക്കോട്ടയിലെ അന്നത്തെ രാജാവു മരിക്കുന്ന സമയം പിൻഗാമിക്കു പ്രായപൂർത്തി വന്നിരുന്നില്ല. അതിനാൽ ദിവാൻ റീജൻറ് എന്ന നിലയിലുംശേഷയ്യാശാസ്ത്രിക്കു പുതുക്കോട്ടയിൽ ഭരണം നടത്തേണ്ടിവന്നു.

പുതുക്കോട്ടയിൽനിന്നു പോന്നതിനുശേഷം ശാസ്ത്രി കാവേരിനദിയുടെ തീരത്തിൽ പണി ചെയ്യിച്ചിരുന്ന സ്വഭവനത്തിൽ ആയുശ്ശേഷം നയിച്ചു. പൊതുജനോപകാരപ്രദങ്ങളായ കാര്യങ്ങളിൽ അക്കാലത്തും അദ്ദേഹം യഥാവിധി പങ്കുകൊണ്ടിരുന്നു. ബ്രിട്ടീഷു ഗവർമ്മെണ്ടു വാർദ്ധക്യദശയിലും ശാസ്ത്രിയെ ഉദ്യോഗസ്വീകരണത്തിനു ക്ഷണിക്കയുണ്ടായിട്ടുണ്ടു്. പക്ഷെ അദ്ദേഹംഅതു് അംഗീകരിക്കുന്നതിൽ വൈമനസ്യം ഭാവിച്ചു. വിദ്യാഭ്യാസപ്രചരണം, ശുചീകരണം, ഗതാഗതസൌകര്യം എന്നിവയാൽ അദ്ദേഹം പ്രദർശിപ്പിച്ച മനഃസ്ഥിതി എത്രമാത്രം സ്തുത്യർഹമെന്നു് ആ മഹാശയൻെറ ഗൃഹപുരോഭാഗത്തെ

അലങ്കരിക്കുന്ന സാക്ഷ്യപത്രങ്ങൾകൊണ്ടും മംഗളപത്രങ്ങൾകൊണ്ടും ആൎക്കും മനസ്സിലാക്കാം.

'തന്റെ ജനനംകൊണ്ടന്യനാമൊരുത്തന്റെ
ഉന്നതിവരുന്നാകിൽ ധന്യനശ്ശരീരവാൻ'

എന്ന തത്വത്തെ സ്വജീവിതംകൊണ്ടുദാഹരിച്ച ആ മഹാശയൻ സ്വഭവനത്തിൽവെച്ചു നിൎയ്യാതനായി. പക്ഷെ അദ്ദേഹത്തിന്റെ യശശ്ശരീരം ഇന്നും ജരാമരണക്ലേശങ്ങളനുഭവിക്കാതെ അക്ഷയഭാസ്സോടുകൂടി പ്രശോഭിക്കുന്നുണ്ടു്.

## ൯. രാജാ സർ. ടി. മാധവരായർ.

ഈ വിശിഷ്ടനാമധേയം കാൎയ്യബോധമുള്ള പലരേയും പലതും അനുസ്മരിപ്പിക്കാതിരിക്കയില്ല. അത്യുത്തമനായ രാജ്യതന്ത്രജ്ഞനെന്നോ, അദ്വിതീയനായ നയകോവിദനെന്നോ, അപാരജ്ഞാനിയെന്നോ എന്താണ് ഈ കഥാപുരുഷനെക്കുറിച്ചു മൊത്തത്തിൽ ഒന്നു പറയേണ്ടതെന്ന് അറിഞ്ഞുകൂടാ. അദ്ദേഹം ജീവിതം നയിച്ച സമ്പ്രദായവും, അദ്ദേഹത്തിന്റെ ജന്മംകൊണ്ടു് അക്ഷയമായ ഐശ്വൎയ്യംനേടിയ രാജ്യങ്ങളും വായനക്കാരെ അത്ഭുതപരതന്ത്രരാക്കിത്തീൎക്കുന്നതിനു മതിയായവയാണു്. വല്ലതരത്തിലും ദീൎഘജീവിതം നയിച്ചാൽ പോരാ നല്ലതരത്തിൽ ക്ഷണപ്രഭാചഞ്ചലമായ ആയു

ഷ്ക്കാലം പോക്കണമെന്നുള്ള പരമതത്വമാണ മാധവ രായരിൽനിന്ന നമുക്ക മനസ്സിലാക്കാനുള്ളത്. ആ മഹാ പുരുഷനെ സംബന്ധിച്ച് അവശ്യം അറിയേണ്ട ചില സംഗതികളാണ താഴെ ചേക്കുന്നത്.

ക്രിസ്താബ്ദം ൧൮൨൮-ാംവഷത്തിൽ സുപ്രസിദ്ധമായ ഒരു മഹാരാഷ്ട്രകുടുംബത്തിൽ മാധവരായർ ജാതനായി. അദ്ദേഹം സ്വദേശമായ കുംഭകോണത്തിൽനിന്ന വിദ്യാഭ്യാസാത്ഥം മദ്രപുരിയിലേയ്ക്കു കൊണ്ടുവരപ്പെട്ടു. പതിനെട്ടാമത്തെ വയസ്സിൽ മാധവരായർ 'പ്രഫിഷ്യൻറ' എന്ന സ്ഥാനം സവ്കലാശാലാപ്രവത്തകന്മാരിൽ നിന്ന വാങ്ങി വിദ്യാഭ്യാസത്തിന പൂണ്ണവിരാമമിട്ടു.

ആദ്യമായി അദ്ദേഹം താൻ പഠിച്ച വിദ്യാലയത്തിൽത്തന്നെ അധ്യാപകനായി വേലചെയ്തു. ഏറെത്താമസിയാതെ മദ്രാസ് അക്കൌണ്ട ജനറലിൻെറ ആഫീസിൽ ക്ലാക്കായി നിയമിക്കപ്പെട്ടു. ആ ജോലിയിൽ പ്രവേശിച്ചിട്ട് അധികകാലം കഴിയുന്നതിനുമുമ്പിൽ മാധവരായർ വഞ്ചിരാജാക്കന്മാരായ വിശാഖംതിരുനാളിൻേറയും, ആയില്യം തിരുനാളിൻേറയും ഗുരുഭൂതനായിത്തീൻറു. ആ മഹാശയന്മാരിൽക്കാണുന്ന സദ്ഗുണങ്ങളുടെ വികാസത്തിനു ഹേതുഭൂതൻ മാധവരായരായിരുന്നു എന്നു വിശ്വസിക്കുന്നതിൽ വലിയ അസാംഗത്യമൊന്നുമില്ല.

രാജകുമാരന്മാരുടെ പഠിപ്പവസാനിപ്പിക്കപ്പെട്ട ഉടൻ മാധവരായരെ റവന്യൂഡിപ്പാട്ടുമെണ്ടിൽ ഒരു പ്രധാന ഉദ്യോഗസ്ഥനായി നിയമിച്ചു. അദ്ദേഹത്തിൻെറ ഭര

ണസാമത്ഥ്യത്തിന്റെ ലക്ഷ്യമെന്ന തോന്നുമാറു താമസിയാതെ അദ്ദേഹം ദിവാൻ പേഷ്ക്കാരായി ഉയർത്തപ്പെട്ടു. പേഷ്ക്കാർ ജോലി സ്വതേതന്നെ പ്രയാസമേറിയ ഒന്നാണു്. വിശേഷിച്ചും മാധവരായർ പേഷ്ക്കാരായിരുന്നകാലത്തു ദക്ഷിണതിരുവിതാംകൂറിലെ സ്ഥിതി പരിതാപകരമായിരുന്നു. കൊലയും കൊള്ളയും പിടിച്ചുപറിയും ബലാൽക്കാരവും അവയുടെ മൂർദ്ധന്യാവസ്ഥയിലിരുന്ന ആ കാലം, ഭരണത്തെ ശരിയായി നിർവ്വഹിക്കുന്നതിന്ന് ഒന്നുകൊണ്ടും, പര്യാപ്തമായിരുന്നില്ല. തികഞ്ഞ കാര്യശേഷി, ആരേയും വശീകരിക്കുന്ന നയം ഇവയാൽ അദ്ദേഹം ആ വകുപ്പിന്റെ താല്ക്കാലിക വിഷമസ്ഥിതികളെ ദൂരീകരിച്ചു.

അപ്രാപ്തനായ രാജാവു്; പ്രജാഹിതവും, രാജ്യസ്ഥിതിയും മനസ്സിലാക്കുവാൻ അശക്തനായ സചിവൻ; ഇവ രണ്ടും കൂടിയാൽ ഭരണനിർവ്വഹണം എത്രമാത്രം ശോചനീയമായിത്തീരുമെന്നുള്ളതിന്ന തിരുവിതാംകൂർ അക്കാലത്തു് ഒരൊന്നാംതരം ഉദാഹരണമായിരുന്നു. ശിപായിമുതൽ ദിവാൻവരേയും ഉള്ള ഉദ്യോഗസ്ഥന്മാർ കൈക്കൂലി വാങ്ങിയും ശുപാർശകൾ കേട്ടും ഭരണയന്ത്രത്തെ സ്വേച്ഛപോലെ തിരിച്ചിരുന്ന ആ വിഷമഘട്ടത്തിൽ ജനങ്ങൾക്കു ക്ഷേമമോ ഐശ്വര്യമോ തീരെ ഉണ്ടായിരുന്നില്ല. ശമ്പളക്കാർ കൈക്കൂലി വാങ്ങാതിരിക്കണമെങ്കിൽ അവക്കു കിട്ടേണ്ട ശമ്പളം പ്രതിമാസം കൊടുക്കാൻ ഗവമ്മെണ്ടിന്നു സാധിക്കണം. പക്ഷെ ഖജനാവിൽ ഒരു തുട്ടുകാശുപോലും ഉണ്ടായിരുന്നില്ല.

തിരുവിതാംകൂറിന്റെ അപ്പോഴത്തെ കഷ്ടസ്ഥിതികൾ അന്നത്തെ മദ്രാസ്ഗവർണർ വഴിപോലെ മനസ്സിലാക്കി. തിരുവിതാംകൂറിനെ ബ്രിട്ടീഷ്ഭരണത്തിലേയ്ക്കു ചേർക്കുന്നതിനുള്ള എല്ലാ പരിതഃസ്ഥിതികളും തികഞ്ഞിട്ടുണ്ടെന്നു ഗവർണർ വ്യക്തമായി ഗ്രഹിച്ചുവരായി. ഈ അവസരത്തിലാണു് തിരുവിതാംകൂർ ഗവർമ്മെണ്ടിനു മാധവരായരുടെ സഹായം ലഭിച്ചതു്. അദ്ദേഹം മന്ത്രിസ്ഥാനത്തെ സ്വീകരിക്കയും തിരുവിതാംകൂറിലെ തൽക്കാലനില പരിഷ്കരിക്കുന്നതിനു് ഏഴുകൊല്ലത്തെ അവധി തരണമെന്നു ഗവർണരോടഭ്യർത്ഥിക്കയും ചെയ്തു. അക്കാലത്തു മാധവരായർക്കു് ൨൯ വയസ്സുപ്രായമേ ആയിരുന്നുള്ളു. ഇത്ര ചെറുപ്പത്തിൽ, ഇത്ര വലിയ രാജ്യത്തെ മന്ത്രിപദം കൈക്കലാക്കാൻ സാധിച്ച മാധവരായരുടെ മഹാഭാഗ്യത്തെ അദ്ദേഹത്തിന്റെ ഗുണകാംക്ഷികൾ അത്യധികം സ്തുതിച്ചു. പക്ഷെ ആ സ്തുതികാഹളധ്വനി മാധവരായർക്കു വാസ്തവത്തിൽ തന്റെ വിഷമതകളുടെ പാരമ്യത്തെ അനുസ്മരിക്കുന്നതിനുള്ള ഒരു മുന്നറിയിപ്പായിട്ടു മാത്രമേ തോന്നുകയുണ്ടായുള്ളു.

രാജ്യത്തിൽ മുതലെടുപ്പുകൾ ന്യായമായ വിധത്തിൽ വർദ്ധിപ്പിക്കയും, ജനങ്ങൾക്കു ക്ലേശവും ഗവർമ്മെണ്ടിനു് ആദായമില്ലായ്മയും ഉണ്ടാക്കിക്കൊണ്ടിരുന്ന ഏർപ്പാടുകൾ നിർത്തലാക്കയും ചെയ്വാൻ ആ യുവമന്ത്രി അശ്രാന്തയത്നം ചെയ്തു. കൈക്കൂലിക്കാരായ ഉദ്യോഗസ്ഥന്മാരെ അദ്ദേഹം ഉദ്യോഗത്തിൽനിന്നു പിരിച്ചു തത്സ്ഥാ

സ്ഥാനങ്ങളിൽ സത്യസന്ധന്മാരും നീതിനിപുണന്മാരുമായ ജനങ്ങളെ നിയമിച്ചു. വിദേശങ്ങളിൽനിന്നു കൊണ്ടുവരുന്ന സാമാനങ്ങൾക്കു ചുങ്കം ചുമത്തി. നാട്ടിൽനിന്നുള്ള കേററുമതി വർദ്ധിപ്പിച്ചു. ഒരു ചെറിയ സംഖ്യ കൊടുത്തു ഗവമ്മെണ്ടിനു പാട്ടം വാങ്ങിയാൽ ആക്കാം പുകയിലക്കച്ചവടം നടത്താമെന്നുള്ള വ്യവസ്ഥ ചെയ്തു. കുത്തകകൾ മുഴുവനും നിത്തി. ഒരു ചുരുങ്ങിയ കാലത്തിന്നുള്ളിൽ ജനഹൃദയം സന്തോഷസമാധാനങ്ങളാലും ഖജനാ ധനംകൊണ്ടും നിറഞ്ഞുവശായി.

മാധവരായരുടെ ഭരണപാടവത്തെ സസൂക്ഷ്മം ഗ്രഹിച്ച ബ്രിട്ടീഷുഗവർമ്മെണ്ടു് ആ ബുദ്ധിമാനു കെ. സി. എസ്. ഐ. എന്ന സ്ഥാനം നൽകി പ്രോത്സാഹിപ്പിച്ചു. നാട്ടുകാരിൽ ചുരുക്കം ചിലക്കുമാത്രമേ ഈ സ്ഥാനം ലഭിച്ചിട്ടുള്ളു എന്ന സംഗതിയും നമുക്കിവിടെ ഓക്കാതെ കഴികയില്ല.

൧൮൭൨-ാമത്തെവഷത്തിൽ അതായതു ൧൪ വത്സരക്കാലത്തെ സാചിവ്യത്തിനുശേഷം മാധവരായരും അന്നത്തെ രാജാവായ ആയില്യംതിരുനാൾ തിരുമനസ്സുകൊണ്ടും തമ്മിൽ സ്വരച്ചേച്ചയില്ലാതായി. ഈ സംഭവം നാട്ടുകാരേയും മാധവരായരേയും അത്യന്തം വിഷാദിപ്പിച്ചു. മാധവരായരുടെ സുദീർഘഭരണം അസ്തംഗതമായിത്തീന്നകാലത്തു തിരുവിതാംകൂർരാജ്യം അക്കാലത്തുള്ള നാട്ടുരാജ്യങ്ങളിൽ എല്ലാംകൊണ്ടും മേലേക്കിടയിലായിത്തീന്നു. മാതൃകാനാട്ടുരാജ്യം എന്ന പേർ തിരുവിതാംകോടിനു ലഭിക്കാനുണ്ടായ കാരണം മാധവ

രായർ ദിവാൻജിയുടെ അക്ഷീണപരിശ്രമത്തിൻേറയും, ഭരണനൈപുണ്യത്തിൻേറയും അനുഗ്രഹീതഫലമായിരുന്നു. അത്രമാത്രം യോഗ്യനും ജനസമ്മതനുമായ ഒരു മന്ത്രിവര്യൻെറ വേർപാടു തിരുവിതാംകൂർകാൎക്കു തീൎത്താൽത്തീരാത്ത വ്യഥയ്ക്കു കാരണമായിത്തീൎന്നു.

പ്രതിവൎഷം ആയിരം ഉറുപ്പിക പെൻഷൻ വാങ്ങിക്കൊണ്ടു മാധവരായർ ദിവാൻപദം രാജിവെച്ചു മദ്രാസിലേയ്ക്കു പോയി. ശേഷമുള്ള ജീവിതകാലം സൈ്വരമായി നയിക്കണമെന്നായിരുന്നു അദ്ദേഹത്തിൻെറ ഉദ്ദേശം. പക്ഷെ ആ ഉദ്ദേശം സാധിതപ്രായമായില്ല. ൧൦൪൮-ൽ ഇണ്ഡോർമഹാരാജാവായ തുക്കോജിറാവുഹോൾക്കർ, ഭരണനിൎവ്വഹണത്തിനു തനിക്കു് അത്യന്തസഹായിയായ ഒരുദ്യോഗസ്ഥനെ അയച്ചുതരണമെന്നു ബ്രിട്ടീഷ് ഗവൎമ്മേണ്ടിനോടപേക്ഷിച്ചു. ഗവൎമ്മേണ്ടു് ഉടനെ മാധവരായരോടു് ഇണ്ഡോർദിവാൻജിസ്ഥാനം സ്വീകരിപ്പാൻ ശുപാൎശചെയ്തു. ആ ശുപാൎശയെ ധിക്കരിക്കാൻ ശക്തനല്ലാതായിത്തീൎന്ന മാധവരായർ ഉടനെ ഇണ്ഡോറിലേയ്ക്കു പുറപ്പെട്ടു.

രണ്ടു കൊല്ലത്തെ പ്രത്യേകകരാറിന്മേൽ മാധവരായർ ഇണ്ഡോർ ദിവാൻപദം അംഗീകരിച്ചു. മാധവരായരുടെ ഭരണവൈദഗ്ദ്ധ്യം മഹാരാജാവിനെ എന്തെന്നില്ലാതെ സന്തോഷിപ്പിച്ചു. കരാർ കഴിഞ്ഞിട്ടും മാധവരായരെ പിരിച്ചുവിടുവാൻ മഹാരാജാവിനു തൃപ്തിയുണ്ടായില്ല. പിന്നീടു് ഒരു കൊല്ലംകൂടി മാധവരായർ ഇണ്ഡോറിൽത്തന്നെ താമസിച്ചു. ൧൦൫൦-ൽ

ബറോഡാരാജ്യം ഭരിക്കാൻ മാധവരായരോട്ട് ഉടൻ പുറപ്പെടണമെന്ന ബ്രിട്ടീഷുഗവമ്മെണ്ട് ഇണ്ഡോർ മഹാരാജാവുവഴി ആവശ്യപ്പെട്ടു. ആ അഭ്യർത്ഥന സ്വീകരിച്ചു തുക്കോജിറാവു ഹോൾക്കർ മാധവരായരെ അങ്ങോട്ടേക്കയച്ചുകൊടുത്തു.

മാധവരായർ ദിവാനാകുന്നകാലത്തു തിരുവിതാംകൂറിലെ രാഷ്ട്രീയാന്തരീക്ഷം എത്ര ശോചനീയമായിരുന്നുവോ അതിൽ നൂറിരട്ടി ഭയങ്കരമായിരുന്നു ബറോഡയിലെ സ്ഥിതി. കുപ്രഭുക്കന്മാരുടെ അനീതികൾക്കും അക്രമങ്ങൾക്കും ബറോഡ ഏററവും വിധേയമായിത്തീന്നിരുന്നു. എവിടെ നോക്കിയാലും അന്തഃഛിദ്രവും, അസമാധാനവും, വിപ്ലവവുമേ ഉണ്ടായിരുന്നുള്ളു. സർദാരന്മാക്കു പൂർണ്ണാധികാരത്തിൽവിട്ടുകൊടുക്കപ്പെട്ടിരുന്നഭൂസ്വത്തുക്കളിൽനിന്നു ഗവമ്മെണ്ടിലേയ്ക്കു ഒരു കവടി( ഒരുതരംനാണയം)പോലും ലഭിച്ചിരുന്നില്ല. വസ്തുവകകൾ ഒഴിപ്പിക്കാൻ ഗവമ്മെണ്ടിനും നിവൃത്തിയുണ്ടായിരുന്നില്ല. ആകപ്പാടെ അവിടത്തെ സ്ഥിതികൾ കഷ്ടാൽകഷ്ടതരമെന്നല്ലാതെ മറെറാന്നും പറയുവാനുണ്ടായിരുന്നില്ല.

മാധവരായർചതുരുപായങ്ങളും പ്രയോഗിച്ചു കാൎയ്യങ്ങൾ നേരെയാക്കി. ക്രൂരന്മാരും സേ്വച്ഛാധികാരികളുമായ ഉദ്യോഗസ്ഥന്മാരെ അദ്ദേഹം നാടുകടത്തി; പ്രാപ്തന്മാക്കു യഥായോഗ്യം ഉദ്യോഗക്കയററങ്ങൾ നൽകി. ബോംബെയിൽനിന്നു സമത്ഥന്മാരും സത്യസന്ധന്മാരുമായ മാന്യന്മാരെ വരുത്തി ഉദ്യോഗങ്ങളിൽ പ്രവേശിപ്പിച്ചു.

നീതിന്യായക്കോടതികളേയും, വിദ്യാലയങ്ങളേയും, സാധുകലാശാലകളേയും അതുപോലുള്ള മററു പൊതു സ്ഥാപനങ്ങളേയും ഏൎപ്പെടുത്തുന്നതിൽ മാധവരായരുടെ സവിശേഷശ്രദ്ധ പതിഞ്ഞു. ഗതാഗതമാൎഗ്ഗങ്ങൾ സുഗമങ്ങളാക്കി വൎദ്ധിപ്പിച്ചു. അനാവശ്യമായ നികുതികൾ കുറയ്ക്കുകയും അവശ്യംവേണ്ട ചിലതിനു നികുതി പുതുതായി ചുമത്തുകയും ചെയ്തു. കേവലം നാട്ടിൻപുറങ്ങളായിക്കിടന്ന പ്രദേശങ്ങളെ അദ്ദേഹം സുപ്രസിദ്ധനഗരങ്ങളാക്കിത്തീൎത്തു. രാജ്യത്തെങ്ങും സമാധാനവും ക്ഷേമവും സുലഭമായി. നാഗരീകത്വം എന്താണെന്നു മാധവരായർ അറിയുക മാത്രമല്ല അതിനെ അദ്ദേഹം ബറോഡയിൽ പ്രായോഗികമാക്കി പ്രദൎശിപ്പിച്ചു ജനസമുദായപ്രീതിയേയും ബഹുമതിയേയും ആയത്തമാക്കുകകൂടി ചെയ്തു.

പ്രായപൂൎത്തി വരാത്ത ബറോഡാ രാജകുമാരനോടുകൂടി മാധവരായർ ൧൮൭൫-ൽ ഡൽഹിയിൽ വെച്ചു നടത്തപ്പെട്ട കിരീടധാരണമഹോത്സവത്തിൽ സന്നിഹിതനായി. ഇവിടെവെച്ചാണു ഗവൎണർ ജനറലായ ലിട്ടൺപ്രഭു മാധവരായൎക്കു രാജാ എന്ന സ്ഥാനം നൽകിയതു്.

ബറോഡാ രാജ്യത്തിലെ രാജാവും മന്ത്രിയുമായിട്ടു ൧൮൮൨-ാമാണ്ടുവരെ മാധവരായർ ശ്രദ്ധാപൂൎവം ഭരണം നടത്തി. ൧൮൮൧-ൽ രാജകുമാരനു പ്രായപൂൎത്തിവരികയും ബ്രിട്ടീഷുഗവൎമ്മെണ്ടിന്റെ അനുവാദത്തോടുകൂടി

കുമാരൻ സിംഹാസനാരൂഢനാവുകയും ചെയ്തു. ആ യുവാവായ രാജാവിൽ സ്ഥായിയായിക്കാണുന്ന എല്ലാ ഗുണങ്ങൾക്കും ഹേതുഭൂതൻ മാധവരായരാണെന്നു പറഞ്ഞാൽ അതൊട്ടും അതിശയോക്തിയായിത്തീരുന്നതല്ല.

ഇതിനിടയ്ക്കു മാധവരായരെ ബോംബെ സർവ്വകലാശാലക്കാർ സെനേററിലെ ഒരു സാമാജികനായി തിരഞ്ഞെടുത്തു. സാമ്രാജ്യസഭയിലെ ഒരംഗമായിരിക്കാൻ സമ്മതമുണ്ടോ എന്നു ബ്രിട്ടീഷുഗവമ്മെണ്ടു കഥാപുരുഷനോട് എഴുതിച്ചോദിച്ചു. കൃത്യാന്തരബാഹുല്യത്തിൽനിന്നൊഴിഞ്ഞു സ്വൈരജീവിതം നയിക്കാൻ ആസക്തനായിരുന്ന അദ്ദേഹം ഗവമ്മെണ്ടിൻെറ ശുപാർശ നന്ദിപൂർവ്വം ഉപേക്ഷിച്ചു. ഈ സംഭവമുണ്ടായതു മാധവരായർ ബറോഡയിൽനിന്നു പിരിഞ്ഞതിനുശേഷമാണ്. ബറോഡ വിട്ടുപോരുന്നതിനുള്ള കാരണം ഇന്നും അജ്ഞാതമാണെങ്കിലുംഅവിടത്തെ രാജാവിനു രാജാ സർ. ടി. മാധവരായരിൽ കലശലായ വൈരസ്യം ഉണ്ടായ എന്നതു പരമാത്ഥമാണ്.

ബറോഡയിൽ നിന്നു മദ്രാസിൽ മടങ്ങിയെത്തിയ കഥാപുരുഷൻ യാതൊരുദ്യോഗത്തിലും പ്രവേശിക്കാതെ പത്രങ്ങളും മാസികകളും വായിച്ചും, അവയ്ക്കു ലേഖനസഹായങ്ങൾ ചെയ്തും കാലയാപനം ചെയ്തു.

അദ്ദേഹത്തിൻെറ ലേഖനങ്ങൾക്കു പാശ്ചാത്യരാജ്യങ്ങളിലും പൌരസ്ത്യരാജ്യങ്ങളിലും ഒന്നുപോലെ പ്രചാരം സിദ്ധിച്ചിരുന്നു. അഗാധചിന്തയുടേയും നിരീക്ഷണപാടവത്തിൻേറയും പരിണാമഫലങ്ങളായിരുന്ന അവയെ

ല്ലാം. കുട്ടിക്കാലം മുതൽക്കേതന്നെ ബുദ്ധിശക്തിയെ ഇത്ര ധാരാളമായി വ്യയം ചെയ്തിട്ടുള്ള ഒരിന്ത്യാക്കാരൻ അക്കാലത്തുണ്ടായിരുന്നില്ല.

ഈ കാരണത്താൽ അദ്ദേഹത്തിൻെറ ആരോഗ്യം അടിക്കടി ക്ഷയിക്കയും ൧൮൯൦-ൽ അദ്ദേഹം പക്ഷവാതരോഗത്താൽ ബാധിതനായിത്തീരുകയും ചെയ്തു. ൧൮൯൧-ൽ ആ മഹാപുരുഷൻ ഐഹികവ്യാപാരങ്ങളിൽ നിന്നു നിശ്ശേഷം മുക്തനായി കാലത്തിൻെറ കരാളവക്ത്രത്തിൽ ആമഗ്നനായിത്തീരുകയും ചെയ്തു.

---

## ൧൦. ലാലാ ഹെൻസ് രാജ്.

---

മഹാനായിത്തീരുന്നതിനുള്ള ഉത്തമമാർഗ്ഗം മഹച്ചരിതങ്ങൾ വായിക്കുകയും, അതിന്നനുസരിച്ച ജീവിതചര്യയെ വ്യവസ്ഥപ്പെടുത്തുകയുമാണെന്നു് ഏവരും നിർവ്വിവാദം സമ്മതിക്കുന്നതാണല്ലൊ. അനേകം സദുപദേശങ്ങളെക്കാൾ ഒരു മഹാൻെറ ജീവിതചരിതം പാരായണം ചെയ്യുന്നതു ഹൃദയസ്പൃക്കും ഫലവത്തുമായിക്കാണുന്നുണ്ടു്. നമുക്കു സ്വപ്നത്തിൽക്കൂടെ സങ്കല്പിക്കുവാൻ സാധിക്കാത്ത മഹനീയകൃത്യങ്ങൾ മഹാന്മാർ അനായാസേന ചെയ്തുകാണുമ്പോൾ നമ്മുടെ ഹൃദയം ബഹുമാനാശ്ചര്യതരളിതമായിത്തീരുന്നതു സാധാരണയാണല്ലൊ. അനേകം യുവഹൃദയങ്ങളെ ഉൽകൃഷ്ടകൃത്യതൽപ്പരങ്ങളാക്കി

യത്തും, ആക്രന്തമായ ഒരാദർശജീവിതമാണ് പ്രസ്തുത കഥാനായകൻ ഇന്നും നയിച്ചുപോരുന്നതെന്നത് സർവ്വ വിദിതമായ ഒരു സംഗതിയാകുന്നു. തൻെറ ജനനംകൊണ്ടു വംശത്തേയും ജന്മഭൂമിയേയുംസമുന്നതമായ പദവിയിലെത്തിക്കുവാൻ ഈ മഹാനു സാധിച്ചു. അങ്ങനെയുള്ള ജീവിതചരിതം ആദരണീയവും പഠനയോഗ്യവുമായി ജനങ്ങൾ കരുതുന്നതിൽ എന്താണാശ്ചര്യം?

പഞ്ചാബികളുടെ കൃത്യകുശലതയും, ധീരതയും, സ്ഥിരപരിശ്രമവും അന്യദേശീയരുടെ സവിശേഷമായ ശ്രദ്ധയെ അർഹിക്കുന്നുണ്ടു്. അടുത്ത കാലത്തു തദ്ദേശീയരിൽ കാണുന്ന വിജ്ഞാനജ്ഞാനപ്രചാരത്തിനും, രാഷ്ട്രീയബോധത്തിനും പ്രധാന കാരണം വിദ്യാഭ്യാസധുരന്ധരന്മാരുടെ കർമ്മനൈപുണ്യമാണെന്ന കാര്യം വിസ്മരിക്കത്തക്കതല്ല. പഞ്ചാബിലെ യുവജനങ്ങളുടെ ജീവിതത്തോടു ദയാനന്ദ ആംഗ്ലോ വേഡിക് കോളേജിലെ പ്രിൻസിപ്പാൾ എന്ന നിലയിലും മററു പലവിധത്തിലും മുപ്പതുകൊല്ലത്തിലധികമായി ബന്ധപ്പെട്ടു നില്ക്കുന്ന ലാലാ ഹൈൻസ്‌രാജിൻെറ പ്രവൃത്തികൾ ഏവരും കൃതജ്ഞതയോടെ സ്മരിക്കുന്നതാണ്. നമ്മുടെ ചരിത്രപുരുഷൻ ഒരു രാഷ്ട്രീയ പ്രക്ഷോഭകനല്ല; അദ്ദേഹം പ്രക്ഷോഭത്തെ വെറുക്കുന്ന ഒരാൾ കൂടെയാണ്. പേരും പെരുമയും കാംക്ഷിച്ചു രാജ്യകാര്യങ്ങളിൽ ഇറങ്ങി പ്രവൃത്തിയെടുക്കുവാൻ അദ്ദേഹം ആഗ്രഹിച്ചിട്ടില്ല. തേജഃപ്രസരത്താൽ ലോകത്തിൻെറ കണ്ണു മഞ്ഞളിപ്പിക്കുന്ന മദ്ധ്യാഹ്നാർക്കനേപ്പോലെയല്ല; ശാന്തവും, നിരുപദ്രവവും, ശീ

തളവുമായ കിരണങ്ങളെ പൊഴിക്കുന്ന നിശീഥിനീനാഥ നേപ്പോലെയാണ് അദ്ദേഹത്തെ കണ്ടതേണ്ടിതു്. മഹ ഷിതുല്യമായ അദ്ദേഹത്തിൻെറ ജീവിതത്താൽ അനുഗ്ര ഹീതന്മാരായ പലരേയും നമുക്കു കാണ്മവാൻ സാധിക്കും.

൧൮൬൯-ൽആണ് ഈ മഹാൻെറജനനം. ഹിമാല യപൎവ്വതത്തിൻെറ ഉപത്യകാപ്രദേശത്തിലുള്ള ചരിത്ര പ്രധാനവും, പ്രകൃതിരമണീയവുമായ 'ബ്ജവാറ'യെന്ന ചെറുപട്ടണമാണ് ഹെൻസ്‌രാജിൻെറ ജന്മഭൂമി. അ ച്ഛസ്പടികസങ്കാശമായ നിൎമ്മലജലത്താൽ പരിപൂൎണ്ണമാ യ 'രവി' നദിയുടെ സാമീപ്യത്താലും, നദീപ്രാന്തത്തിൽ കാണുന്ന വിവിധജാതിവൃക്ഷങ്ങളാൽ നിബിഡമായ ചെറുവനങ്ങളാലും ആ പ്രദേശം ആകപ്പാടെ നയനാ സേചകമായി ശോഭിക്കുന്നു. ഒരു കാലത്തു് ഈ ചെറു പട്ടണം ഉന്നതനിലയിൽ വൎത്തിച്ചിരുന്നുവെന്നതിനു ല ക്ഷ്യമായി ഇടിഞ്ഞുപൊളിഞ്ഞ ഒരു കോട്ട ഇന്നും അവി ടെ കാണ്മാനുണ്ടു്. കവിയുടെ ഭാവനാശക്തിയേയും, തത്വചിന്തകൻെറ ചിന്താശക്തിയേയും പ്രോജ്വലിപ്പി ക്കുന്ന ആ പ്രദേശത്താണ് ഹെൻസ്‌രാജ് തൻെറ ബാ ല്യകാലം നയിച്ചതു്. ഏകദേശം എഴുപതു വയസ്സു പ്രാ യമുള്ള അദ്ദേഹം ഇന്നു തൻെറ വിവിധജോലികൾക്കി ടയിൽ എപ്പോഴെങ്കിലും വിശ്രമം ലഭിച്ചാൽ ഈ പ്രദേ ശങ്ങളിൽ കാലം കഴിക്കുകയാണ് പതിവു്. 'ജനനീജ ന്മഭൂമിശ്ച സ്വൎഗ്ഗാദപിഗരീയസീ' എന്ന ആപ്തവാക്യം അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം അന്വൎത്ഥകമായി വരുവാൻ പാടുള്ളതല്ലല്ലോ.

ഹെൻസ് രാജിൻെറ ജനനം ഒരു പാവപ്പെട്ട കുഡുംബത്തിലാണ്. അച്ഛൻെറ പ്രയത്നഫലമായി ആ ചെറുകുഡുംബം 'കഷ്ടിച്ചുകൃത്യംകഴിച്ചു' പോന്നിരുന്നു വെന്നല്ലാതെ പറയത്തക്ക സ്വത്തൊന്നും അവക്കുണ്ടായിരുന്നില്ല. ഹെൻസ് രാജിന് ഏകദേശം പത്തുവയസ്സായപ്പോഴാണ് പിതാവിൻ ദീനംകലശലായത്. ഏകാവലംബമായ ഭത്താവിൻെറ അഭാവത്തിൽ കുഡുംബം നിരാധാരമായിത്തീരുമെന്ന വ്യഥാഭാരത്താൽ മാതാവു് വ്യാകുലയായിത്തീന്നു. ഈ സംഗതി മനമല്ലാമനസ്സോടെയാണെങ്കിലും ഒരിക്കൽ പറയുവാൻ ആ സാധ്വി നിബ്ബന്ധിതയായി. അപ്പോൾ പിതാവു് ഇങ്ങനെയാണു് മറുപടി പറഞ്ഞത്. "ഈ കുഡുംബം ദാരിദ്ര്യത്തിൽ കിടന്നുഴലാതെ സമ്പന്നവും സുപ്രസിദ്ധവുമായിത്തീരുമെന്നു് എനിക്കു എങ്ങനെയോതോന്നിപ്പോകുന്നു." ഈ പ്രവചനംഅക്ഷരംപ്രതി പരമാത്ഥമായിത്തീന്നു. ജ്യേഷ്ഠനായ മുൾക്ക് രാജ് ലാഹോറിലെ പ്രധാനപ്പെട്ട ബാങ്കുകളിൽ ഒന്നിൻെറ മാനേജിംഗ് ഡയറക്ടരായി. അനുജനായ ഹെൻസ് രാജ് ദാരിദ്ര്യത്തെ സ്വയം വരിക്കുകയാണുണ്ടായതെങ്കിലും അദ്ദേഹത്തിൻെറ നാമധേയം ആചന്ദ്രതാരം കൃതജ്ഞതാപൂർവ്വം സ്മരിക്കത്തക്കവണ്ണം ശ്രേഷ്ഠമായിത്തീന്നു. വൃദ്ധയായ മാതാവു് സ്വഭത്താവിൻെറ ചരമശാസനത്തെപ്പററി പലപ്പോഴും പറയുക പതിവായിരുന്നു.

ലാലാമുൾക്ക് രാജിനു റെയിൽവെ വകുപ്പിൽ ഒരു ഉദ്യോഗം ലഭിക്കുകയാൽ അനുജനും ലാഹോറിലേയ്ക്കു

പോന്നു് അടുത്തുള്ള ഒരു മിഷ്യൻസ്കൂളിൽ ചേൎന്നു. അ നിതരസാധാരണമായ ബുദ്ധിശക്തിയാലും, അന്ന്യാദൃശമാ യസ്വഭാവമാധുൎയ്യത്താലും, അദ്ധ്യയനത്തിലുള്ള ശ്രദ്ധാസാം മത്ഥ്യങ്ങളാലും സഹപാഠികളോടുള്ള നിഷ്കളങ്കസൌ ഹാർദ്ദത്താലും ഹെൻസ്രാജ് അചിരേണ പാഠശാല യിലുള്ള എല്ലാവരുടേയും പ്രീതിക്കു പാത്രീഭവിച്ചു. പ്ര ധാനാദ്ധ്യാപകൻ ഈ ബാലൻെറ വിശിഷ്ടഗുണങ്ങളറി ഞ്ഞു തദുചിതമായ വാത്സല്യത്തോടെയാണു് പെരുമാറി യിരുന്നതു്. വിദ്യാൎത്ഥിജീവിതത്തിലുണ്ടായ ഒരു നിസ്സാ രസംഭവം ഹെൻസ്രാജിൻെറ ഭാവിയിൽ ഗണനീയമാ യ ഒരു പരിവൎത്തനത്തിനു കാരണമായിത്തീൎന്നു. ആ സംഭവം ഇപ്രകാരമാണു്:—ഒരു ദിവസം പ്രധാനാദ്ധ്യാ പകൻ പാഠമെടുക്കുമ്പോൾ പ്രാചീനാൎയ്യന്മാരുടെ സം സ്കാരപരിഷ്കാരങ്ങളെപ്പററി പ്രസ്താവിക്കുകയുണ്ടായി. ആ ൎയ്യന്മാർ ആദികാലത്തു മററു രാജ്യക്കാരേപ്പോലെ അപ രിഷ്കൃതന്മാരും, മൃഗപ്രായന്മാരും, ശിലകളേയും മററും ആരാധിക്കുന്നവരുമായിരുന്നുവെന്നു് അദ്ദേഹം പറഞ്ഞു. ഈ പ്രസ്താവനകൾ ഹെൻസ്രാജിനെ പ്രത്യേകം വി ളിച്ചു പറഞ്ഞവയായതുകൊണ്ടു് ആ ബാലനു സാമാന്യ ത്തിലധികം ക്ഷമകേടുണ്ടായി. ഒന്നും ഉത്തരം പറയാ തിരിക്കുവാൻ ആ കുട്ടിക്കു സാധിച്ചില്ല. ആൎയ്യന്മാർ പ രിഷ്കൃതന്മാരായിരുന്നുവെന്നും. അവരെപ്പററി ശരിയായ വിവരം ഗ്രഹിക്കാത്ത ചിലർ പറയുന്ന ആക്ഷേപങ്ങൾ അംഗീകാൎയ്യങ്ങളല്ലെന്നുമായിരുന്നു വിദ്യാൎത്ഥിയുടെ വാദം. വാദിയും പ്രതിവാദിയും സംസ്കൃതഭാഷാനഭിജ്ഞന്മാരായി

രുന്നുവെന്നതും ഇവിടെ സ്മരണീയമാണ്. അദ്ധ്യാപകന്റെ പ്രാമാണികഗ്രന്ഥം പാഠ്യപുസ്തകമായിരുന്നുവെങ്കിൽ, വിദ്യാത്ഥി ഇന്ത്യാചരിത്രകഥകൾ എന്ന പുസ്തകത്തെ അടിസ്ഥാനപ്പെടുത്തിയാണ് വാദിച്ചിരുന്നതു്. രണ്ടുപേക്കും ഭാവം പകന്നു. പ്രധാനാദ്ധ്യാപകൻ ഹൻസ്‌രാജിനെ ക്ലാസ്സിൽനിന്നു പുറത്താക്കി.

ഈ സംഭവം ഹൻസ്‌രാജിന്നു മതകാര്യ്യങ്ങളിൽ ആസക്തിയുണ്ടാക്കി. അദ്ദേഹം ആര്യ്യസമാജപ്രവത്തകനെ ആശ്രയിച്ചു പ്രാചീനാര്യ്യന്മാരുടെ സ്ഥിതിയെപ്പററി അറിവാൻ യത്നിച്ചു. അന്നു ലാഹോറിലുണ്ടായിരുന്ന ആര്യ്യസമാജം അതിന്റെ ബാല്യദശയെ അതിക്രമിച്ചിരുന്നില്ല. ൧൮൭൭-ൽ ദയാനന്ദസ്വാമി ലാഹോർ സന്ദശിച്ചപ്പോഴാണ് സമാജം സ്ഥാപിച്ചതു്. അതു കഴിഞ്ഞിട്ടു രണ്ടു കൊല്ലമേ ആയിട്ടുള്ളു. ഈ സ്ഥാപനത്തിന്റെ ഗുണങ്ങൾ അധികം പേരും അറിഞ്ഞിരുന്നില്ല. അക്കാലത്തു് ലാഹോറിലെ ആര്യ്യസമാജാധികൃതൻ ലാലാസായൻദാസായിരുന്നു. നിസ്തുലമായ ദേശാഭിമാനത്താലും, അഗാധമായ പാണ്ഡിത്യത്താലും, സുദൃഢമായ മതഭക്തിയാലും അദ്വിതീയമായ സ്ഥാനത്തേയാണ് അദ്ദേഹം അർഹിക്കുന്നതു്. ആര്യ്യസമാജപ്രവത്തകന്മാരായി പിന്നീടു പലരും ഉണ്ടായിട്ടുണ്ടെങ്കിലും ഇത്രയും ഭരണപാടവവും, കൃത്യനിവ്വഹണശക്തിയും ഉള്ളവർ ഉണ്ടായിട്ടില്ലെന്നുതന്നെ പറയാം. അദ്ദേഹത്തിന്റെ മുമ്പിലാണ് ഹൻസ്‌രാജ് സത്യാന്വേഷിയായി ചെന്നു നിന്നതു്. അമൂല്യങ്ങളായ

വിജ്ഞാനരത്നങ്ങൾ നിറഞ്ഞ ഒരു വാരിനിധിയാണു് തന്റെ ഉപദേഷ്ടാവെന്നു ഫെൻസ്രാജ് അധികം താമസിയാതെ മനസ്സിലാക്കി. തന്റെ സമയവും ജ്ഞാനവും അസ്ഥാനത്തിലല്ല വിനിയോഗിക്കപ്പെട്ടതെന്നു ഗുരുവും മനസ്സിലാക്കിയിരിക്കണം. രണ്ടു പേരുടേയും മൈത്രി സുദൃഢമായിത്തീൎന്നു. ശിഷ്യനിൽ അന്തർല്ലീനമായിരുന്ന ദേശാഭിമാനവും മതഭക്തിയും പ്രകാശിക്കുവാൻ തുടങ്ങി. സയൻദാസിനെ കാണുന്നതും, മതവിഷയകമായി എന്തെങ്കിലും പഠിക്കുന്നതും ഫെൻസ്രാജിന്റെ ദിനകൃത്യങ്ങളിൽ ഒന്നായിത്തീൎന്നു. ആ മാന്യഗുരുവിനെ ഫെൻസ്രാജ് ഇന്നും സീമാതീതമായ കൃതജ്ഞതയോടെയാണു് സ്മരിക്കുന്നതു്. നിൎജ്ജീവങ്ങളായ ഗ്രന്ഥങ്ങളേക്കാൾ സജീവനായ ഒരു ഉപദേഷ്ടാവിന്നു യുവഹൃദയങ്ങളെ രൂപീകരിക്കുന്നതിനു ശക്തിയുണ്ടെന്ന കാൎയ്യം വ്യക്തമാണല്ലോ. യുവാക്കന്മാരോടു് അദ്ദേഹം പലപ്പോഴും ഇങ്ങനെ പറയാറുണ്ടു്. "നിങ്ങൾക്കു ബുദ്ധിമാനം തോന്നുന്ന ആരെയെങ്കിലും ഗുരുവായി സ്വീകരിക്കുക. അദ്ദേഹത്തിന്റെ വാക്കുകൾ നിങ്ങളിൽ ചൈതന്യമുണ്ടാക്കുന്നതിനു പൎയ്യാപ്തങ്ങളായിരിക്കും. ജീവിതത്തിൽ വിജയം നേടുന്നതിനു് ഈ മാൎഗ്ഗം ഫലപ്രദമാകാതിരിക്കയില്ല." ഈ അനൎഘമായ ഉപദേശം സഫലമാകുമെന്നതിനു പ്രധാനമായ ഉദാഹരണം ഉപദേഷ്ടാവു തന്നെയാണു്.

൧൮൭൦-ൽ ഫെൻസ്രാജ് മട്രിക്കുലേഷൻപരീക്ഷ പാസ്സായി. സാധാരണ വിദ്യാൎത്ഥികൾക്കു് ഏഴു കൊ

ല്ലത്തെ പ്രയത്നത്തിന്റെ ഫലമായേ ആ പരീക്ഷ ജയിക്കുവാൻ സാധിക്കുകയുള്ളൂ. ഹെൻസ്രാജിനു നാലു കൊല്ലമേ വേണ്ടിവന്നുള്ളുവെന്ന സംഗതി അദ്ദേഹത്തിന്റെ ബുദ്ധിശക്തിയുടെയും അദ്ധ്യയനതൽപ്പരതയുടേയും പ്രത്യക്ഷലക്ഷ്യമാണല്ലൊ. മത്പഠനത്തിനിടയിൽ പഠനകാര്യത്തെ അദ്ദേഹം ഒരിക്കലും വിഗണിച്ചിരുന്നില്ല. ലാഹോറിൽ ഗവൎമ്മെണ്ടുകോളേജല്ലാതെ ഉപരിതനവിദ്യാഭ്യാസത്തിനു വേറെ മാൎഗ്ഗമൊന്നുമുണ്ടായിരുന്നില്ല. കഥാനായകൻ കോളേജിൽചേൎന്ന ഉടനെ ലാലാലജപതിറായി, ലാലാചൈതന്യാനന്ദൻ. പണ്ഡിതഗുരുദത്തൻ എന്നിവരുമായി പരിചയമായി. അചിരേണ ഈ യുവാക്കന്മാരുടെ പരിചയം ദൃഢമായ സൌഹാൎദ്ദമായി പരിണമിച്ചു. ഭാവികാലത്തിൽ ഒരേ നിലയിലിരുന്ന ഭാരതത്തിന്റെ നന്മക്കുവേണ്ടി പ്രയത്നിപ്പാൻ വിധിയാൽ സങ്കൽപ്പിക്കപ്പെട്ടവരാണ് തങ്ങൾ എന്ന സംഗതി അന്ന് അവർ അറിഞ്ഞിരുന്നുവോ എന്നു സംശയമാണ്. ജനക്ഷേമതൽപ്പരതയാലും, പ്രോജ്ജ്വലത്തായ ദേശാഭിമാനത്താലും, അഗാധമായ പാണ്ഡിത്യത്താലും നിരൎഗ്ഗളമായ വചോപ്രസരത്താലും ആസേതുഹിമാചലം മാത്രമല്ല അമെരിക്ക മുതലായ വിദേശങ്ങളിലും കേൾവിപ്പെട്ട ലാലാലജപതിറായിയേപ്പറ്റി അറിയാത്തവർ അധികം ഉണ്ടാവുമെന്നു തോന്നുന്നില്ല. മററു രണ്ടുപേരും ഇതുപോലെ സുപ്രസിദ്ധന്മാരായിരുന്നു. ലാലാസയൻദാസ് ഈ ചെറുപ്പക്കാരെ അവർ അവരെപ്പററി അറിയുന്നതിലധികം മനസ്സിലാക്കിയിരുന്നു.

ൻ ചിരേൺ എല്ലാവരും ആൎയ്യസമാജത്തിനവേണ്ടി എന്തും ബലികഴിക്കുവാൻ സന്നദ്ധരായി.

ആൎയ്യസമാജത്തിൽ അഭിപ്രായങ്ങൾ പ്രചരിപ്പിക്കുവാൻ ഒരു പത്രം ആവശ്യമായിരുന്നു. സമാജത്തിലെ ഒരംഗം ആൎയ്യാവൎത്തപുനരുദ്ധാരകൻ (Regenerator of Aryavartha) എന്നൊരു ഇംഗ്ലീഷു പ്രതിവാരപത്രം തുടങ്ങി. അതിന്റെ പത്രാധിപന്മാരായി കോളേജുവിദ്യാൎത്ഥികളായ ഹൻസ്‌രാജിനേയും ഗുരുദത്തനേയുമാണ് നിശ്ചയിച്ചതു്. രാഷ്ട്രീയമായും മതസംബന്ധമായും പലേവാദങ്ങളും തീക്ഷ്ണമായി നടന്നുകൊണ്ടിരുന്ന അക്കാലത്തു പത്രാധിപകൃത്യം ദുൎവ്വഹമായിരുന്നു. അധൎമ്മത്തോടും അസത്യത്തോടും പൊരുതുന്നതിനു ദയാനന്ദസ്വാമികൾ കഴിയുംവിധം യത്നിച്ചിരുന്നു. സംസ്കൃതത്തേയും ഹിന്ദിയേയും പ്രചരിപ്പിക്കുന്നതിന് ആൎയ്യസമാജക്കാർ യത്നിച്ചു. ഈ സംഗതി മുഹമ്മദീയരുടെ ശക്തിമത്തായ പ്രതിഷേധത്തിനു കാരണമായി. ഹിന്ദിയോ ഉറുദുവോ പ്രചരിപ്പിക്കേണ്ടതെന്ന വാദം ഗംഭീരമായി നടന്നു. പത്രാധിപന്മാരും ലാലാലജപതിറായിയും മായിരുന്നു ഒരു ഭാഗത്തെ പ്രധാനികൾ. ഉത്തരങ്ങളും പ്രത്യുത്തരങ്ങളും, പ്രസംഗങ്ങളും പ്രതിപ്രസംഗങ്ങളും നടന്നുകൊണ്ടിരുന്നു. മററുള്ളവരുടെ അഭിപ്രായങ്ങൾക്കു സമാധാനം പറയുവാൻ കുറെ അധികം ചരിത്രപുസ്തകങ്ങളും മററും വായിക്കേണ്ടിയിരുന്നു. കൂടാതെ പത്രത്തിന്റെ മിക്ക ചുമതലകളും ഇവർതന്നെ വഹിക്കേണ്ടിവന്നു. എല്ലാ പ്രവൃത്തിയും കഴിഞ്ഞു പകൽ മൂന്നു

ല്പത്തെ പ്രയത്നത്തിൻെറ ഫലമായേ ആ പരീക്ഷ ജയിക്കുവാൻ സാധിക്കുകയുള്ളു. ഹെൻസ്രാജിനു നാലു കൊല്ലമേ വേണ്ടിവന്നുള്ളുവെന്ന സംഗതി അദ്ദേഹത്തിൻെറ ബുദ്ധിശക്തിയുടെയും അദ്ധ്യയനതൽപ്പരതയുടേയും പ്രത്യക്ഷലക്ഷ്യമാണല്ലൊ. മൽപഠനത്തിനിടയിൽ പഠനകാര്യത്തെ അദ്ദേഹം ഒരിക്കലും വിഗണിച്ചിരുന്നില്ല. ലാഹോറിൽ ഗവമ്മെണ്ടുകോളേജല്ലാതെ ഉപരിതനവിദ്യാഭ്യാസത്തിനു വേറെ മാർഗ്ഗമൊന്നുമുണ്ടായിരുന്നില്ല. കഥാനായകൻ കോളേജിൽചേന്ന ഉടനെ ലാലാലജപതിറായി, ലാലാചൈതന്യാനന്ദൻ. പണ്ധിതഗുരുദത്തൻ എന്നിവരുമായി പരിചയമായി. അചിരേണ ഈ യുവാക്കന്മാരുടെ പരിചയം ദൃഢമായ സൌഹാർദ്ദമായി പരിണമിച്ചു. ഭാവികാലത്തിൽ ഒരേ നിലയിലിരുന്നു ഭാരതത്തിൻെറ നന്മക്കുവേണ്ടി പ്രയത്നിപ്പാൻ വിധിയാൽ സങ്കൽപ്പിക്കപ്പെട്ടവരാണ് തങ്ങരം എന്ന സംഗതി അന്ന് അവർ അറിഞ്ഞിരുന്നുവോ എന്നുസംശയമാണ്. ജനക്ഷേമതൽപ്പരതയാലും, പ്രോജ്വലത്തായ ദേശാഭിമാനത്താലും, അഗാധമായ പാണ്ധിത്യത്താലും നിരർഗ്ഗളമായ വചോപ്രസരത്താലും ആസേതുഹിമാചലം മാത്രമല്ല അമെരിക്ക മുതലായ വിദേശങ്ങളിലും കേൾവിപ്പെട്ട ലാലാലജപതിറായിയേപ്പറ്റി അറിയാത്തവർ അധികം ഉണ്ടാവുമെന്നു തോന്നുന്നില്ല. മററു രണ്ടുപേരും ഇതുപോലെ സുപ്രസിദ്ധന്മാരായിരുന്നു. ലാലാസയൻദാസ് ഈ ചെറുപ്പക്കാരെ അവർ അവരെപ്പററി അറിയുന്നതിലധികം മനസ്സിലാക്കിയിരുന്നു.

അചിരേണ എല്ലാവരും ആൎയ്യസമാജത്തിനുവേണ്ടി എന്തും ബലികഴിക്കുവാൻ സന്നദ്ധരായി.

ആൎയ്യസമാജത്തിൽ അഭിപ്രായങ്ങൾ പ്രചരിപ്പിക്കുവാൻ ഒരു പത്രം ആവശ്യമായിരുന്നു. സമാജത്തിലെ ഒരംഗം ആൎയ്യാവൎത്തപുനരുദ്ധാരകൻ (Regenerator of Aryavartha) എന്നൊരു ഇംഗ്ലീഷു പ്രതിവാരപത്രം തുടങ്ങി. അതിന്റെ പത്രാധിപന്മാരായി കോളേജുവിദ്യാൎത്ഥികളായ ഹൻസ്‌രാജിനേയും ഗുരുദത്തനേയുമാണ് നിശ്ചയിച്ചതു്. രാഷ്ട്രീയമായും മതസംബന്ധമായും പലേവാദങ്ങളും തീക്ഷ്ണമായി നടന്നുകൊണ്ടിരുന്ന അക്കാലത്തു പത്രാധിപകൃത്യം ദുർവ്വഹമായിരുന്നു. അധൎമ്മത്തോടും അസത്യത്തോടും പൊരുതുന്നതിനു ദയാനന്ദസ്വാമികൾ കഴിയുംവിധം യത്നിച്ചിരുന്നു. സംസ്കൃതത്തേയും ഹിന്ദിയേയും പ്രചരിപ്പിക്കുന്നതിന് ആൎയ്യസമാജക്കാർ യത്നിച്ചു. ഈ സംഗതി മുഹമ്മദീയരുടെ ശക്തിമത്തായ പ്രതിഷേധത്തിനു കാരണമായി. ഹിന്ദിയോ ഉറുദുവോ പ്രചരിപ്പിക്കേണ്ടതെന്ന വാദം ഗംഭീരമായി നടന്നു. പത്രാധിപന്മാരും ലാലാലജപതിറായിയുമായിരുന്നു ഒരു ഭാഗത്തെ പ്രധാനികൾ. ഉത്തരങ്ങളും പ്രത്യുത്തരങ്ങളും, പ്രസംഗങ്ങളും പ്രതിപ്രസംഗങ്ങളും നടന്നുകൊണ്ടിരുന്നു. മററുള്ളവരുടെ അഭിപ്രായങ്ങൾക്കു സമാധാനം പറയുവാൻ കുറെ അധികം ചരിത്രപുസ്തകങ്ങളും മററും വായിക്കേണ്ടിയിരുന്നു. കൂടാതെ പത്രത്തിന്റെ മിക്ക ചുമതലകളും ഇവർതന്നെ വഹിക്കേണ്ടിവന്നു. എല്ലാ പ്രവൃത്തിയും കഴിഞ്ഞു പകൽ മൂന്നു

മണിക്കമാത്രമേ ഹെൻസ്‌രാജിന്‌ ഭക്ഷണംകഴിക്കുന്നതിന സാധിച്ചിരുന്നുള്ളു. ഇക്കാലത്തു ദാരിദ്ര്യവും ആരോഗ്യക്കറവും നമ്മുടെ ചരിത്രപുരുഷനെ വിട്ടൊഴിയാതെ കൂടിയിരുന്നുവെന്നതും കൂടെ ഓക്കേണ്ടതാണ്‌.

ഇവരെല്ലാം ശരിയായി പ്രവൃത്തിയെടുത്തുകൊണ്ടിരുന്നപ്പോഠം അവിചാരിതമായ ഒരാപൽസംഭവം ഉണ്ടായി. ആര്യസമാജസ്ഥാപകനായ ദയാനന്ദസ്വാമി ജോഡ്പൂരിൽ ദീനമായി കിടക്കുകയാണെന്ന വത്തമാനം എല്ലാവരേയും വ്യസനപരവശരാക്കി. മനുഷ്യപ്രയത്നത്താൽ സാധിക്കാവുന്നതൊക്കെ ചെയ്തുവെങ്കിലും ദീനത്തിന യാതൊരു ഭേദവുമുണ്ടായിരുന്നില്ല. പണ്ഡിതഗുരുദത്തനെ ഈ അവസരത്തിൽ സ്വാമിയെ ശുശ്രൂഷിപ്പാനയച്ചു. 'പിതാവേ, അങ്ങയുടെ ആഗ്രഹം നിറവേറട്ടെ' എന്ന അന്തിമവാക്കു കേഠക്കായി. ആ പുണ്യാത്മാവു ഭൌതികശരീരംവിട്ടുപോയി. പണ്ഡിതഗുരുദത്തൻ ലാഹോറിൽ വന്നപ്പോഠം കണ്ട കാഴ്ച എത്രയും പരിതാപകരമായിരുന്നു. ദൃഢചിത്തന്മാരായവർകൂടി ശിശുക്കളെപ്പോലെ പ്രലപിച്ചിരുന്നു. അനുശോചനയോഗങ്ങളിൽ പ്രസംഗിക്കുവാൻനിന്ന പലരും കണ്ണീരു തൂകുകമാത്രംചെയ്തു. ലാഹോറിലെ ആര്യസമാജം സ്വാമികളുടെ സ്മാരകമായി ഒരു കോളേജ്‌ ഏൎപ്പെടുത്തേണമെന്നു നിശ്ചയിച്ചു. പൊതുജനങ്ങളെ ഈ വിവരം പറഞ്ഞു മനസ്സിലാക്കുന്നതിന്‌ അക്കാലത്തെ സുപ്രസിദ്ധ വാഗ്മിയായ ലജപതിറായിയേയാണ്‌ സമാജം തിരഞ്ഞെടു

ത്തളു്. മററു മതപ്രവൎത്തകന്മാരുടെ അവഹേളനത്തിന്ന പാത്രമായ ഹിന്ദുമതത്തെ രക്ഷിക്കുന്നതിന്ന് സ്വാമികൾ ചെയ്തിട്ടുള്ള അശ്രാന്തപരിശ്രമത്തേയും, അദ്ദേഹത്തിന്റെ സ്മാരകമായി ഒരു കോളേജ് സ്ഥാപിക്കേണ്ടുന്നാവശ്യകതയേയും അദ്ദേഹം എല്ലാവരേയും പറഞ്ഞു മനസ്സിലാക്കി. ലാഹോറിലെ പൊതുജനങ്ങൾ ഈ അപേക്ഷയെ സാദരം സ്വീകരിച്ചു. ദൂരദേശങ്ങളിലുള്ള സമാജത്തിൻെറ ശാഖകളും ഈ അഭിപ്രായത്തെ ബഹുമാനിച്ചു. അതു കൊണ്ടു് പണം പിരിക്കുവാനും കോളേജിൻെറ സ്ഥാപനത്തിന്നും വേണ്ടുന്ന യത്നങ്ങൾ തുടങ്ങി.

അന്നു് ആൎയ്യസമാജാംഗങ്ങളുടെ സംഖ്യ വളരെ ചെറുതായിരുന്നു. പരിഷ്കാരവിമുഖന്മാരായ പലരും ഇതിന്ന വിപരീതം പ്രവൎത്തിച്ചുകൊണ്ടുമിരുന്നു. രണ്ടു കൊല്ലത്തെ യത്നത്തിൻെറ ഫലമായി മുപ്പതിനായിരം ഉറുപ്പികമാത്രമേ പിരിഞ്ഞുകിട്ടിയുള്ളു. ഒരു ഹൈസ്കൂൾ സ്ഥാപിക്കുന്നതിന്നുതന്നെ ഈ സംഖ്യ മതിയായിരുന്നില്ല. ഒരു കോളേജ് സ്ഥാപിക്കണമെന്നു് എല്ലാവൎക്കും ആഗ്രഹം ഉണ്ടായിരുന്നുവെങ്കിലും അതു് എപ്പോൾ സാധിക്കുമെന്നു് ആൎക്കും പറയുവാൻ സാധിച്ചിരുന്നില്ല. ഇക്കാലത്തു ഹെൻസ്‌രാജ് ഉയൎന്ന നിലയിൽ ബി. എ. പരീക്ഷ പാസ്സായിക്കഴിഞ്ഞിരുന്നു. അദ്ദേഹം തൻെറ സ്നേഹിതന്മാരെ നിസ്വാൎത്ഥമായി സഹായിക്കുന്നതിന്ന തന്നെ തീൎച്ചപ്പെടുത്തി. ആവശ്യമാണെങ്കിൽ മാസം തോറും അമ്പതുറുപ്പിക കൊടുക്കാമെന്നു ഹെൻസ് രാജിൻെറ ജ്യേഷ്ഠൻ സമ്മതിച്ചു. യാതൊരു പ്രതിഫല

വും വാങ്ങാതെ പ്രവൃത്തിയെടുക്കാൻ താൻ തയ്യാറാണെന്നു ഹൌൻസ്‌രാജ് സമാജക്കാരെ അറിയിച്ചു. മഹത്തായ ഈ ത്യാഗത്തെപ്പററി കേട്ടപ്പോൾ സമാജാംഗങ്ങളുടെ സിരകൾ ഓരോന്നും ബഹുമാനത്താൽ കമ്പിതമായി. ദയാനന്ദ ആംഗ്ലോവേഡിക് കോളേജിൻെറ വാർഷികറിപ്പോർട്ടിൽ ഇങ്ങിനെ പ്രസ്താവിച്ചിരിക്കുന്നു:— കോളേജിൻെറ നടത്തിപ്പിനെപ്പററി ചില വ്യവസ്ഥകൾ എഴുതി സമാജാംഗങ്ങളിൽ പലരേയും കാണിച്ചു. അതു പ്രവൃത്തിയിൽ വരുന്നതിനു പിന്നേയും കുറേ കാലതാമസം വേണ്ടിവരുമെന്നു് എല്ലാവൎക്കും അറിയാമായിരുന്നു. എന്നാൽ ഹൌൻസ് രാജ് തൻെറ സമയം മുഴുവൻ പ്രതിഫലംകൂടാതെ ചെലവഴിക്കാമെന്നു പറഞ്ഞതുകൊണ്ടു് യാതൊരു ബുദ്ധിമുട്ടുംകൂടാതെ കാൎയ്യങ്ങൾ ശരിപ്പെടുത്തുവാൻ സാധിച്ചു. തനിക്കു ലഭിക്കാവുന്ന സ്ഥാനങ്ങളും ധനവും ഉപേക്ഷിച്ചു് ഇത്രയും ചെറുപ്പത്തിൽ മഹത്തായ ത്യാഗംചെയ്യാൻ അദ്ദേഹത്തെ പ്രേരിപ്പിച്ച ആ മഹാമനസ്കതയെ എത്രതന്നെ പുകഴ്ത്തിയാലും അധികമാകുന്നതല്ല. സ്വരാജ്യത്തിലെ വിദ്യാഭ്യാസപ്രചരണത്തിനുവേണ്ടി സമയോചിതമായി ചെയ്ത മഹാത്യാഗത്തിന്നു് എങ്ങനെയാണു് ധന്യവാദം പറയേണ്ടതെന്നു ഞങ്ങൾക്കു നിശ്ചയമില്ല. സ്കൂൾ തുടങ്ങിയ ഉടനെ ഹൌൻസ്‌രാജിനെ ഹെഡ്‌മാസ്റ്ററായി നിയമിച്ചു. അന്നുമുതൽക്കു് ആ വിദ്യാലയത്തിനുവേണ്ടി സൎവ്വാത്മനാ പ്രയത്നിക്കുകയാണു് അദ്ദേഹം ചെയ്തതു്.

ഇന്ത്യാക്കാർ മാത്രം നടത്തുന്ന സ്കൂൾ അക്കാലത്തു പഞ്ചാബിൽ വേറെ യാതൊന്നുമുണ്ടായിരുന്നില്ല. വിദ്യാലയത്തെ ഏതു വിധത്തിലാണു് നടത്തുവാൻ പോകുന്നതെന്നു എല്ലാവരും സോൽകണ്ഠം നോക്കിയിരുന്നു. അതിൻെറ ബന്ധുക്കൾക്കുകൂടി പല സംശയങ്ങളും തെററിദ്ധാരണകളുമുണ്ടായി. പല തരത്തിലുള്ള വിദ്യാർത്ഥികളും വന്നുചേർന്നു. ഹെൻസ്‌രാജിൻെറ ധീരപ്രവൃത്തിയുടെ ഫലമായി വിനയമന(Discipline) ത്തിൻെറ കാര്യത്തിൽ പ്രസ്തുതവിദ്യാലയംമാതൃകാഭൂതമായിത്തീർന്നു. അധികം കാലത്തിനുമുമ്പുതന്നെ സ്കൂൾ കോളേജായി; ഹെൻസ്‌രാജ് പ്രിൻസിപ്പാളുമായി.

സംസ്ഥാനത്തിലുള്ള മററു കോളേജുകളേക്കാൾ വിദ്യാർത്ഥികളുടെ സംഖ്യകൊണ്ടും, വിദ്യാഭ്യാസത്തിൻെറ ഗുണംകൊണ്ടും, പ്രസ്തുത കോളേജ് പഞ്ചാബ് സർവ്വകലാശാലയുടെ കീഴിൽ സമുന്നതമായ പദവിയെയാണു് അർഹിക്കുന്നതു്. എല്ലാ വിദ്യാർത്ഥികൾക്കും മതസംബന്ധമായ അറിവുണ്ടാകുവാൻ അധികൃതന്മാർ ഏർപ്പാടു ചെയ്തിട്ടുണ്ടു്. സാങ്കേതികവിദ്യാഭ്യാസത്തിനും ഭാരതീയവൈദ്യം പഠിക്കുന്നതിനുംവേണ്ട സൌകര്യങ്ങൾ അവിടെയുണ്ടു്. ഇപ്പോൾ ൫൭,000-ലധികം ഉറുപ്പിക ഒരു കൊല്ലത്തിൽ ചെലവിനു വേണ്ടിവരുന്നു. മൂലധനം ഇപ്പോൾ ഏഴുലക്ഷം ഉറുപ്പികയാണു് ഉള്ളതു്. കോളേജിനോടു ബന്ധപ്പെട്ട എല്ലാവരും കഴിയുംവിധം യത്നിക്കുന്നുണ്ടെന്നതാണു് അതിൻെറ നന്മയ്ക്കുള്ള പ്രധാനകാരണം. ഹെൻസ്‌രാജ് ശമ്പളം വാങ്ങാത്തതുകൊണ്ടു

പ്രവൃത്തിക്ക യാതൊരു ഔദാസീന്യവും ഇതേവരെയുണ്ടായിട്ടില്ല. അദ്ദേഹത്തെപ്പററി കുററം പറയുന്നവർ ഇന്നും ചിലരുണ്ട്. എന്നാൽ അതിനൊന്നിനും അദ്ദേഹം സമാധാനം പറയാറില്ല. "ഞാൻ മനുഷ്യനാണല്ലൊ. മനുഷ്യർ പരിപൂർണ്ണന്മാരല്ല" എന്നാണ് അദ്ദേഹത്തിൻെറ സമാധാനം. "ഇതാ ഒരു പത്രം നിങ്ങളെപ്പററി ചീത്ത അഭിപ്രായം പറഞ്ഞിരിക്കുന്നു" എന്ന് ആരെങ്കിലും പറഞ്ഞാൽ അദ്ദേഹം സാധാരണ ഇങ്ങിനെയാണ് ഉത്തരം പറയുക. "എന്നെപ്പററി പറയുന്നതൊക്കെ ഞാൻ വായിക്കുകയാണെങ്കിൽ എഴുതുന്നവക്ക് അതൊരു തൃപ്തിയായിരിക്കും. ആ തൃപ്തിയുണ്ടാക്കാൻ ഞാനനുവദിക്കയില്ല. എനിക്കു വേറെ പ്രവൃത്തികൾ ഉണ്ട്."

ലാലാഹെൻസ്‌രാജിൻെറ ദിനചര്യ നോക്കിയിരുന്നാൽ അദ്ദേഹത്തിൻെറ പ്രവൃത്തിബാഹുല്യവും നിരന്തരോത്സാഹവും അറിയാവുന്നതാണ്. സൂര്യോദയത്തിനു മുമ്പേ എഴുനേററു സ്നാനം മുതലായതു കഴിച്ച് ഒരു മണിക്കൂർനേരംനടക്കുകയോ വേറെവല്ല വ്യായാമവും ചെയ്കയോ ചെയ്യും. അതിനുശേഷം മതപുസ്തകങ്ങൾ എന്തെങ്കിലും വായിച്ചു കോളേജുപ്രവൃത്തികൾ നോക്കും. കോളേജിലുള്ള എല്ലാ അംഗങ്ങളേക്കാളും അധികം പ്രവൃത്തിയെടുക്കുന്നതു ഹെൻസ് രാജായിരിക്കും എന്നു തീർച്ച പറയാം. ഇതിനുശേഷംഎന്തെങ്കിലുംസഭയ്ക്കുപോകും. ചില ദിവസം രണ്ടോ മൂന്നോ സഭയിൽ പങ്കുകൊള്ളേണ്ടതായിവന്നേക്കാം. സർവ്വകലാശാലയിലെയും പാഠപുസ്തകക്കമ്മിററിയിലെയും അംഗമായും, ആര്യസ

മാജയുവസമിതിയുടേയും കോളേജ് ഭരണസംഘത്തിന്റെയും അദ്ധ്യക്ഷനായും, വിദ്യാൎത്ഥിസത്രം, ബാലികാപാഠശാല, ബ്രഹ്മചൎയ്യാശ്രമം ഇവയുടെ പരിശോധകനായും, സേവകമണ്ഡലിയുടെ അംഗമായും എന്നുവേണ്ട അനേകം തരത്തിലുള്ള ജോലികൾ അദ്ദേഹത്തിനു ചെയ്തുതീൎക്കാനുണ്ടു്. സന്ധ്യയായാൽ ആൎയ്യസമാജത്തിലേയൊ കോളേജ് ഭരണസംഘത്തിലേയൊ അംഗങ്ങളെ അദ്ദേഹത്തിന്റെ അടുക്കെ കാണാം. ഒരു ദിവസത്തിലധികം കോളേജിൽ ഒഴിവു കിട്ടുകയാണെങ്കിൽ ദൂരദിക്കുകളിൽ ആൎയ്യസമാജത്തിന്റെ വാൎഷികോത്സവത്തിനു് അദ്ദേഹം സന്നിഹിതനായിരിക്കും. ഗ്രീഷ്മവിരാമത്തിൽ അധികഭാഗവും പ്രസംഗങ്ങൾ ചെയ്യുന്നതിനും പണം പിരിക്കുന്നതിനുമാണു് ചെലവഴിക്കുന്നതു്. ആൎയ്യസമാജംവകയല്ലാത്ത പത്രങ്ങളിലേയ്ക്കു ലേഖനമെഴുതുന്ന സമ്പ്രദായം അദ്ദേഹത്തിന്നില്ല. അതുതന്നെ വളരെ സാധാരണമല്ലതാനും.

പഞ്ചാബിലെ വിദ്യാസമ്പന്നരായ മഹാന്മാർ ആരാധിച്ചുപോരുന്ന മഹാന്റെ ഒരു ചുരുങ്ങിയ ജീവചരിത്രം മാത്രമാണിതു്. ആഹാരവിഹാരാദികൾക്കുവേണ്ടി മാത്രമല്ല മനുഷ്യജന്മമെന്നും, ത്യാഗമാണു് യഥാൎത്ഥമായ നേട്ടമെന്നും, താഴ്മയാണു് അഭ്യുന്നതിയെന്നും, മഹത്തായ ഉദ്ദേശത്തോടെ യതിക്കുന്നവർ ഒരു കാലത്തും നിരാശപ്പെടേണ്ടിവരില്ലെന്നും നമുക്കു് ഈ ജീവിതചരിത്രത്തിൽനിന്നു മനസ്സിലാക്കാം.

---